Phone No. Auto 2972

22

# ഗ്രന്ഥാലോകം

തിരു: കൊച്ചി
ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം.



ദേശബന്ധുഗ്രന്ഥശാല, ഏവൂർ.

1110-ൽ സ്ഥാപിച്ചു.

ഇപ്പോൾ 7000-ൽപരം പുസ്തകങ്ങളും 500 രൂപ മൂലധനവുമുണ്ട്. താളിയോലഗ്രന്ഥങ്ങളും ശേഖരിച്ചുവച്ചിരിക്കുന്നതു് ഈ ഗ്രന്ഥശാലയുടെ ഒരു പ്രത്യേകതയാണു്.



ഗ്രന്ഥാലോകം

വരിസംഖ്യ

വാർഷികവരി മുൻകൂർ രൂ. 5.
ഒറ്റപ്രതി അണ 8.

# ഗ്രന്ഥാലോകം



## വിഷയവിവരം



മുഖചിത്രം—ദേശബന്ധുഗ്രന്ഥശാല, ഏവൂർ.

# ഗ്രന്ഥാലോകം

വാല്യം 3 | മാർച്ച്-ഏപ്രിൽ 1951 | ലക്കം 5

# പത്രാധിപവീഥി

## 1. ഗ്രന്ഥശാലകൾക്കു്

### 1950-51-ലെ ഗ്രാൻറു്

1950-ഏപ്രിൽവരെയുള്ള ഏഴരമാസത്തേയ്ക്കു് തിരു-കൊച്ചി സംസ്ഥാനത്തിലെ ലൈബ്രറികൾക്കു് ഗ്രാൻറുനൽകുവാനായി 92000 രൂപ ഗവർമ്മെൻറു അനുവദിച്ചിരുന്നു. ലൈബ്രറികൾ എല്ലാം പരിശോധനക്കമ്മിററി സന്ദർശിച്ചു് അവയുടെ ഒരോന്നിൻേറയും നില ശരിയായി മനസ്സിലാക്കി ചില തത്വങ്ങളനുസരിച്ചു് ഈ തുക തൃപ്തികരമായി വിഭജനം ചെയ്തുകൊടുത്തു. എല്ലാ ഗ്രന്ഥശാലാപ്രവൎത്തകരും ആ ഗ്രാൻറു വിതരണത്തിൽ സന്തുഷ്ടി പ്രകടിപ്പിക്കയും ഗ്രാൻറുതുക ഗ്രന്ഥശാലകളുടെ പുരോഗതിക്കായി ഉപയോഗിക്കയുംചെയ്തു. ഗ്രന്ഥശാലകൾക്കു സാധാരണ ഗ്രാൻറുനൽകിയതുകൂടാതെ സംഘത്തിൻെറ പുതിയ പദ്ധതിയനുസരിച്ചു് 4 ഡിസ്ത്രിക്റ്റു് ലൈബ്രറികൾക്കും 4 താലൂക്കു സെൻട്രൽലൈബ്രറികൾക്കും 3000-വും 2000-വും രൂപവീതം സ്പെഷ്യൽ ഗ്രാൻറും കൊടുക്കുവാൻ സാധിച്ചു.

ഈ പശ്ചാത്തലത്തിലാണു് 1951-52 ലേയ്ക്കുള്ള ഗ്രാൻറു വിഭജനം നിൎവ്വഹിക്കേണ്ടതായിവന്നതു്. ഈ വിഷയത്തിൽ സംഘത്തിനു വലുതായ ഒരു ദുർഘടം നേരിടേണ്ടതായിവന്നു. 1951 ഏപ്രിൽവരെയുള്ള 7½ മാസത്തേയ്ക്കു് 92000 രൂപ ഗ്രാൻറനുവദിച്ച ഗവമ്മെൻറു 1951-52 എന്ന പൂൎണ്ണവൎഷത്തേയ്ക്കു്, ഗ്രാൻറുനൽകുവാൻ 80000 രൂപ മാത്രമാണു് അനുവദിച്ചതു്. ഇതുകൊണ്ടുമാത്രം ഗ്രാൻറു കൊടുക്കുന്നപക്ഷം ഗ്രന്ഥശാലകൾക്കു് മുൻകൊല്ലത്തിൽ ലഭിച്ച തുകയുടെ അമ്പതുശതമാനത്തോളമേ ഈ വൎഷത്തിൽ ലഭിക്കുവാനിടയുള്ളു എന്ന വേദനാജനകമായ പരമാൎത്ഥം സംഘം മനസ്സിലാക്കുകയും അതു് ഗവർമ്മെൻറിൻെറ മുമ്പിൽ പരിഹാരത്തിനായി സമൎപ്പിക്കുകയും ചെയ്തു. ഇതിൻെറ ഫലമായി ഗ്രാൻറായി വിതരണംചെയ്യുവാൻ ഗവർമ്മെൻറു 30000 രൂപകൂടി അനുവദിച്ചുതന്നു എന്നുള്ളതു് കൃതജ്ഞതാപുരസ്സരം രേഖപ്പെടുത്തിക്കൊള്ളട്ടെ.

ഈ പ്രാവശ്യത്തെ ഗ്രാൻറു വിഭജനത്തെപ്പററി ഒരു കാര്യം വിശദമാക്കേണ്ടിയിരിക്കുന്നു. അനിവാൎയ്യങ്ങളായ ചില സാഹചൎയ്യങ്ങൾനിമിത്തം പരിശോധനക്കമ്മിററിക്കു് ഇത്തവണ എല്ലാ ഗ്രന്ഥശാലകളും നേരിട്ടുകണ്ടു പരിശോധിക്കുവാൻ സാധിക്കാതെപോയി. ഗ്രന്ഥശാലാപ്രവൎത്തകൎക്കു് ഇതിൽ അല്പം കുണ്ഠിതത്തിനവകാശമുണ്ടെന്നുള്ളതിനെപ്പററി ഞങ്ങളും ബോധവാന്മാരാണു്. എന്നാൽ കുറെ ഗ്രന്ഥശാലകൾ സന്ദർശിച്ചു് അവയെപ്പററി വിവരങ്ങൾ മനസ്സിലാക്കുവാൻ സാധിച്ചില്ല എന്ന ന്യൂനത ഗ്രാൻറു വിതരണത്തെ യാതൊരു വിധത്തിലും ബാധിക്കാതിരിക്കുവാൻ സംഘം പ്രത്യേകം

ശ്രദ്ധ ചെലുത്തിയിട്ടുണ്ട്. പരിശോധന കമ്മററിയുടെ കഴിഞ്ഞ വർഷങ്ങളിലെ റിപ്പോർട്ടുകൾ ഗ്രന്ഥശാലകളുടെ സാമാന്യമായ നിലയെ വിശദീകരിക്കുന്നവയാണ്. ഗ്രാൻറു നിർണ്ണയത്തിനു ഈ റിപ്പോർട്ടുകൾ സഹായകമായി സ്വീകരിച്ചിരുന്നു. കൂടാതെ കമ്മിററിക്കു സന്ദർശിക്കുവാൻ സാധിക്കാത്ത എല്ലാ ലൈബ്രറികളെ സംബന്ധിച്ചും താലൂക്കു പ്രതിനിധികൾ, ഓർഗനൈസറന്മാർ തുടങ്ങിയവർ മുഖേന എല്ലാ വിവരങ്ങളും ശേഖരിക്കുകയും ചെയ്തു. ഇങ്ങനെ ലഭിച്ച വിവരങ്ങളും മുൻപരിചയവും മററും അടിസ്ഥാനമായി സ്വീകരിച്ചതുനിമിത്തം പരിശോധനയിൽവന്ന അസമഗ്രതയ്ക്കു് തികച്ചും പരിഹാരം കല്പിക്കുവാൻ ഞങ്ങൾക്കു സാധിച്ചിട്ടുണ്ട്.

ഒരു ഗ്രന്ഥശാലയ്ക്കു് ഗ്രാൻറു നൽകുന്നതിനുള്ള മാനദണ്ഡങ്ങൾ പലതാണ്. ഗ്രന്ഥങ്ങളുടെ സംഖ്യ, അവയുടെവില, ഗ്രന്ഥശാലയും വായനശാലയും ഉപയോഗിക്കുന്നവരുടെ എണ്ണം, വരുമാനം, വയോജനവിദ്യാഭ്യാസപരമായ പ്രവർത്തനം, സ്വന്തം കെട്ടിടം, ഉപകരണങ്ങൾ, പൊതുജനസഹകരണം, കണക്കുകളും മററു റിക്കാർഡുകളും സൂക്ഷിക്കുന്നരീതി എന്നിവയാണ് അവയിൽ പ്രധാനങ്ങൾ. ഈ കാര്യങ്ങളെല്ലാം പരിഗണിച്ചതിനുശേഷമേ ഗ്രാൻറുതുക നിർണ്ണയിക്കുകയുള്ളു. കുറഞ്ഞപക്ഷം 500 പുസ്തകമെങ്കിലും ഉള്ള ഗ്രന്ഥശാലകൾക്കേ ഗ്രാൻറിനു അവകാശമുള്ളു എന്നു സംഘം തീരുമാനിച്ചിരിക്കുകയാണ്. അതിനാൽ 500 പുസ്തകങ്ങൾവരെയുള്ള ലൈബ്രറികൾക്കു അവസാനഗ്രേഡിനുള്ള ഗ്രാൻറു കൊടുക്കുകയാണു ചെയ്തിട്ടുള്ളതു്. പ്രാരംഭദശയിൽ ഇതിൽ കുറഞ്ഞ പുസ്തകങ്ങളുള്ള ഗ്രന്ഥശാലകൾക്കു പ്രോത്സാഹനാർത്ഥം ഗ്രാൻറു കൊടുത്തിരുന്നു. അങ്ങനെയുള്ള ഗ്രന്ഥശാലകൾ 500 പുസ്തകംവരെ അവരുടെ ഗ്രന്ഥശേഖരം വർദ്ധിച്ചിരിക്കുന്നുഎന്ന കാരണത്താൽ കൂടുതൽ ഗ്രാൻറിനു അവകാശമുണ്ടെന്നു വിചാരിക്കുന്നെങ്കിൽ അതുശരിയല്ല.

1950-51-ലെ ഗ്രാൻറു നല്കുന്നതിനായി ലൈബ്രറികൾക്കു കല്പിച്ചിട്ടുള്ള ഗ്രേഡുകളും കൊടുത്ത തുകകളും താഴെ ചേർക്കുന്നു.

| ഗ്രേഡ്. | ഗ്രാൻറുതുക. | എണ്ണം. |
|---|---|---|
| A1 | 800 | 3 |
| A | 400 | 3 |
| B | 336 | 3 |
| C | 288 | 7 |
| D | 240 | 17 |
| E | 192 | 45 |
| F | 144 | 85 |
| G | 96 | 227 |
| H | 60 | 503 |
| Special | 1330 | 1 |

ഇപ്പോഴത്തെ ഗ്രാൻറു് വിഭജനമനുസരിച്ചു്, കേവലം 15 രൂപമാത്രം പ്രതിവർഷം ഗ്രാൻറു ലഭിച്ചിരുന്ന ലൈബ്രറികൾക്കു് 75 രൂപ ലഭിച്ചിരിക്കുന്നു. അതുപോലെതന്നെ 200-രൂപ ഏററവും കൂടിയ ഗ്രാൻറായി ലഭിച്ചുവന്നിരുന്ന മികച്ച ലൈബ്രറികൾക്കു് 800-രൂപ ലഭിച്ചിരിക്കുന്നു.

ഗ്രന്ഥശാലാഭാരവാഹികളുടെ ശ്രദ്ധയിൽ ചില പ്രധാനവിഷയങ്ങൾ കൊണ്ടുവരാനും ഈ സന്ദർഭം ഉപയോഗിക്കേണ്ടിയിരിക്കുന്നു. എങ്ങനെയെങ്കിലും 500 പുസ്തകം തികച്ചു് ആദ്യമായി ഗ്രാൻറുവാങ്ങിക്കാനും പിന്നീടു് ഏതുതരം പുസ്തകം സംഗ്രഹിച്ചും സംഖ്യ കൂട്ടൽ 'കാണിച്ചു്' കൂടുതൽ ഗ്രാൻറിനു അർഹത നേടാനും വെമ്പൽകാട്ടാതിരിക്കേണ്ടതു് അത്യാവശ്യമാണ്. ഗ്രന്ഥശാലയിൽ ഇരിക്കുവാൻ യോഗ്യതയില്ലാത്ത പുസ്തകങ്ങളും ഒരേ പുസ്തകത്തിന്റെതന്നെ ആവശ്യത്തിലധികം പ്രതികളും ശേഖരിച്ചു് ഗ്രന്ഥരാശി വ്യർത്ഥസ്ഥൂലമാക്കുന്നതിനെ ഞങ്ങൾക്കനിരുത്സാഹപ്പെടുത്താതെ തരമില്ല. ഗ്രന്ഥശാല സ്ഥാപിക്കുന്നതുപോലെതന്നെ അതു പൊതുജനങ്ങൾക്കു ഉപകാരപ്രദമാക്കിത്തീർക്കുന്നതിലും പ്രവർത്തകർ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ഗ്രന്ഥവിതരണം കാര്യക്ഷമമായി നടത്തുകയും അതിനെ സംബന്ധിച്ച രജിസ്റ്റർ വേണ്ടവിധം പാലിക്കയും ചെയ്യണം. വരവുചെലവു ക

ണക്കു കൃത്യമായി എഴുതുന്നതിലും വൗച്ചറു കളും രസീതുകളും സൂക്ഷിക്കുന്നതിലും ഗ്രന്ഥ ശാലാഭാരവാഹികൾ പ്രത്യേകം നിഷ്കർഷ കാണിച്ചേ തീരു. പുസ്തകങ്ങളുടേയും ഉപ കരണങ്ങളുടേയും മററും രജിസ്റ്ററുകൾ ഭദ്ര മായി എഴുതിവയ്ക്കുന്ന കാര്യത്തിലും ഭാരവാ ഹികൾ ശ്രദ്ധാലുക്കളായിരിക്കണം. ലൈ ബ്രറികളുടെ കാര്യക്ഷമമായ നടത്തിപ്പിനും വിശേഷിച്ചും ഗ്രാൻറു തുക കൂട്ടിക്കിട്ടുന്നതി നും ഈ കാര്യങ്ങൾ അനുപേക്ഷണീയ ങ്ങളാണെന്നുള്ള ബോധത്തോടുകൂടി ഗ്രന്ഥ ശാലാഭാരവാഹികൾ പ്രവർത്തിക്കണമെന്നു ഞങ്ങൾ ഉൽബോധിപ്പിച്ചുകൊള്ളുന്നു.

## 2. ഓർഗ്ഗനൈസിംഗ് ഇൻസ്പെക്ടറന്മാരുടെ നിയമനം

നമ്മുടെ സംസ്ഥാനത്തു ഓരോ കരയി ലും ഒരു ഗ്രന്ഥശാലവീതമെങ്കിലും ഉണ്ടാ യിരിക്കണമെന്നാണു ഗ്രന്ഥശാലാസംഘ ത്തിൻെറ ലക്ഷ്യം. ഇതു സാധിതപ്രായ മാക്കുവാൻവേണ്ടി സംഘം അനവരതം പ്രയത്നിച്ചുവരികയാണു. ഈ വിഷയ ത്തിൽ സംഘത്തിനു പൊതുജനങ്ങളുടെ നിർല്ലോഭമായ സഹകരണം ലഭിച്ചുവരുന്നു ണ്ടെന്നുള്ളതു സസന്തോഷം പ്രസ്താവിച്ചു കൊള്ളട്ടെ. ഗ്രന്ഥശാലാപ്രസ്ഥാനത്തിൽ പൊതുജനങ്ങളുടെ താൽപര്യം വർദ്ധിപ്പിക്കു വാനും ഗ്രന്ഥശാലകൾ സംഘടിപ്പിക്കുന്ന തിൽ അവരെ സഹായിക്കുവാനും അവയു ടെ നടത്തിപ്പിനു വേണ്ട ഒത്താശകൾ ചെയ്യുവാനും മററുമായി സംഘത്തിൽനി ന്നും താലൂക്കുതോറും ഓർഗ്ഗനൈസറന്മാരെ നിയമിച്ചിട്ടുണ്ടു. ഇവരുടെ പ്രവർത്തന ഫലമായി ഇതിനകം 1400 ഗ്രന്ഥശാല കളോളം സംഘടിപ്പിച്ചു സംഘത്തോടു സംയോജിപ്പിക്കുവാൻ സാധിച്ചിട്ടുണ്ടു. സംഘടനാപ്രവർത്തനം ഇതുത്തോളം പുരോ ഗമിച്ചിരിക്കുന്ന സ്ഥിതിക്കു ഇനിയും ഗ്രന്ഥശാലകളുടെ നടത്തിപ്പിൽ കൂടുതൽ ശ്രദ്ധപതിപ്പിക്കുവാനും അവയുടെ പരി ശോധനം കൂടുതൽ കാര്യക്ഷമമാക്കുവാനും വേണ്ട നടപടികൾ കൈക്കൊള്ളുന്നതിനും സംഘം തീരുമാനം ചെയ്തു. പ്രവർത്തനത്തി ലിരിക്കുന്ന ഗ്രന്ഥശാലകൾ പരിശോധിക്കു ന്നതിലും അവയുടെ നടത്തിപ്പിനു വേണ്ട നിർദ്ദേശങ്ങൾ നൽകുന്നതിലും ഓർഗ്ഗനൈ സറന്മാർ കൂടുതലായി വ്യാപൃതരാകണമെ ന്നുള്ള നയത്തെ അടിസ്ഥാനമാക്കി അവരു ടെഉദ്യോഗപ്പേരു ഓർഗ്ഗനൈസിംഗ് ഇൻ സ്പെക്ടർ എന്നു ഭേദപ്പെടുത്തുവാനും അവരു ടെ ശമ്പളവും അധികാരവും വർദ്ധിപ്പിക്കുവാ നും സംഘം നിശ്ചയിച്ചു. ഒന്നാംഗ്രേഡു ഓർഗ്ഗനൈസിംഗ് ഇൻസ്പെക്ടറന്മാർക്കു യാത്രപ്പടി ഉൾപ്പെടെ 70 രൂപയും രണ്ടാം ഗ്രേഡുകാർക്കു 55 രൂപായും ആണു നിശ്ച യിച്ചിരിക്കുന്നതു.

കഴിഞ്ഞ സാമ്പത്തികവർഷത്തിൻെറ അ വസാനത്തിൽ 12-താലൂക്കിലെ ഓർഗ്ഗനൈ സിംഗ് ഇൻസ്പെക്ടറന്മാരുടെ സ്ഥാനങ്ങ ളിൽ ഒഴിവു വന്നപ്പോൾ ആ സ്ഥാനങ്ങളി ലേക്കു അപേക്ഷകൾ ക്ഷണിച്ചു നിയ മനം നടത്തേണ്ടതാണെന്നു സംഘം തീരുമാനിച്ചു. അപേക്ഷകർ കുറഞ്ഞ പക്ഷം സ്കൂൾഫൈനൽ പരീക്ഷയോ സർവകലാശാലാ മെറിറിൽ പരീക്ഷ യോ ജയിച്ചിരിക്കണമെന്നും 20 വയസ്സിൽ കുറയാത്ത പ്രായമുള്ളവരായിരിക്കണമെ ന്നും നിബന്ധന ചെയ്തിരുന്നു. അപേക്ഷ കൾ ക്ഷണിച്ചതനുസരിച്ചു ഈ പന്ത്രണ്ടു ഉദ്യോഗങ്ങൾക്കു ഏതാണ്ടു 1200 അപേ ക്ഷകളോളം സംഘത്തിൽ വന്നുചേന്നു. അപേക്ഷകളെമാത്രം ആസ്പദമാക്കി 12 പേരെ തിരഞ്ഞെടുക്കുന്നതു അപേക്ഷക രുടെ ഈ ഭീമമായ സംഖ്യ അസാധ്യമാക്കി ത്തീർത്തു. അതിനാൽ അപേക്ഷകരെ അഭി മുഖമായിക്കണ്ടു വേണ്ട ശുപാർശചെയ്യു വാൻ സംഘം സ്റ്റാഫ്സിലെക്ഷൻ

കമ്മിററിയെ ചുമതലപ്പെടുത്തി. പ്രസ്തുത കമ്മിററി അപേക്ഷകരുടെ സൗകര്യം പരിഗണിച്ച് തിരുവനന്തപുരം, മാവേലിക്കര, കോട്ടയം, എറണാകുളം എന്നീ സ്ഥലങ്ങളിൽവച്ച് അപേക്ഷകരെക്കണ്ട് അഭിമുഖപരീക്ഷണം നടത്തി. പരീക്ഷായോഗ്യത, വ്യക്തിമഹത്വം, ഗ്രന്ഥശാലാപ്രവർത്തനപരിചയം, സാമാന്യവിജ്ഞാനം, പ്രായം തുടങ്ങിയ മാനദണ്ഡങ്ങളെ മുൻനിർത്തി 1000-ത്തോളം അപേക്ഷകരെ കമ്മിററി അഭിമുഖമായി പരീക്ഷിച്ചു. ഇതുകൊണ്ടും പന്ത്രണ്ടുപേരെ നിരാക്ഷേപമായി തിരഞ്ഞെടുക്കുവാൻ സാധ്യമല്ലെന്നു തോന്നി ഒരു പരീക്ഷകൂടി നടത്തുവാൻ ഇപ്പോൾ തീരുമാനിച്ചിരിക്കുകയാണ്. അഭിമുഖപരീക്ഷയിൽ കൂടുതൽ യോഗ്യതയുണ്ടെന്നു തെളിഞ്ഞ 50 പേരെയും സംഘത്തിലെപരീക്ഷായോഗ്യതയുള്ള ഓർഗ്ഗനൈസറന്മാരേയും ഈ പരീക്ഷക്കു ക്ഷണിച്ചിരിക്കുകയാണ്. ഇവർക്കുള്ള എഴുത്തുപരീക്ഷയും അഭിമുഖപരീക്ഷയും മെ 12-ാംനു- തിരുവനന്തപുരത്തും എറണാകുളത്തും വച്ചു നടത്തപ്പെടും. ഈ പരീക്ഷയിൽ വിജയികളാകുന്നവരെ ഉടനെതന്നെ ഒന്നാം ഗ്രേഡ് ഓർഗ്ഗനൈസിംഗ് ഇൻസ്പെക്ടറന്മാരായി നിയമിച്ചുകൊണ്ട്, അവർക്ക് രണ്ടു ആഴ്ച പരിശീലനം നൽകിയശേഷം അവരവരുടെ താലൂക്കുകളിൽ പ്രവർത്തിക്കുവാൻ നിയോഗിക്കുന്നതാണ്. ഈ നിയമനങ്ങൾ നടത്തുന്നതിൽ സംഘം കൈക്കൊണ്ടിരിക്കുന്ന നടപടി സാധാരണ പബ്ളിക്സർവ്വീസ് കമ്മീഷൻ സ്വീകരിച്ചുവരുന്നതാകയാൽ അപേക്ഷകർക്കും പൊതുജനങ്ങൾക്കും തൃപ്തികരമായിരിക്കുമെന്നു സംഘം കരുതുന്നു.

ഗ്രന്ഥശാലാസംഘത്തിലെ ഉദ്യോഗനിയമനത്തെപ്പററി ഒരു കാര്യം വിശദമാക്കട്ടെ. ഏററവും ജനകീയമായ രീതിയിൽ, പൊതുജനനന്മയെ ലക്ഷ്യമാക്കി പ്രവർത്തിച്ചു വളർന്നുവരുന്ന ഒന്നാണ് ഗ്രന്ഥശാലാസംഘം. സംഘത്തിന്റ് ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ അഭിവൃദ്ധിയെ നിസ്തുലമായി വരിപ്പിച്ച സാധിക്കുകയുള്ളു. ഈ ലക്ഷ്യം നിറവേററുന്നതിന് സർവഥാ സമർത്ഥന്മാരായ പ്രവർത്തകരെ ലഭിക്കുന്നതിലാണ് സംഘത്തിന്റെ വിജയം ആശ്രയിച്ചിരിക്കുന്നത്. താലൂക്കുതോറും സഞ്ചരിച്ച് ജനങ്ങളുമായി ഇടപെട്ട് അവരിൽ ഗ്രന്ഥശാലാസ്ഥാപനത്തിനും മററും ഔത്സുക്യം ജനിപ്പിച്ചും അവരെക്കൊണ്ട് പ്രവർത്തിപ്പിച്ചും സ്വയം പ്രവർത്തിച്ചും വിജ്ഞാനവർദ്ധനവിനും, വിതരണത്തിനും വേണ്ടി പണിപ്പെടേണ്ട ഓർഗ്ഗനൈസിംഗ് ഇൻസ്പെക്ടറന്മാർ വെറും ഉദ്യോഗാർത്ഥികളായിരുന്നാൽ മതിയാകയില്ല. അവർക്ക് ഗ്രന്ഥശാലാപ്രസ്ഥാനത്തിൽ വിശ്വാസവും, അഭിരുചിയും, പ്രാവീണ്യവും ഈ മാർഗ്ഗത്തിലൂടെ പ്രവർത്തിച്ചു ജനസേവനം നടത്താനുള്ള ആകാംക്ഷയും ഉണ്ടായിരിക്കണം. ഇങ്ങനെയുള്ള യോഗ്യതകൾ തികഞ്ഞ പ്രവർത്തകന്മാരെ കണ്ടുപിടിക്കാനാണ് സംഘം ശ്രമിക്കുന്നത്: അപേക്ഷകന്മാരും പൊതുജനങ്ങളും സംഘത്തിന്റെ ഈ നിലപാടിനോട് അനുഭാവം പ്രദർശിപ്പിക്കുമെന്നു ഞങ്ങൾ തികച്ചും വിശ്വസിക്കുന്നു.

## 3 ഗ്രന്ഥാലോകം

കടലാസിന്റെവിലക്കൂടുതലും ദുർല്ലഭതയുംനിമിത്തം ഗ്രന്ഥാലോകം ഒരു വർഷത്തേക്കുദ്വൈമാസികപ്രസിദ്ധീകരണമാക്കുവാൻ ഗ്രന്ഥശാലാസംഘം നിർബന്ധിതരായിത്തീർന്നിരിക്കുന്നു. ഇതനുസരിച്ചു മാർച്ചും ഏപ്രിലും മാസങ്ങളിലെ ഗ്രന്ഥാലോകം ഇതാ പ്രസിദ്ധം ചെയ്യുന്നു. കടലാസിനെ സംബന്ധിച്ച വൈഷമ്യങ്ങൾ തീരുന്നതോടുകൂടി വീണ്ടും ഗ്രന്ഥാലോകം മാസികയായി പ്രസിദ്ധപ്പെടുത്തുന്നതാണെന്ന് ഉറപ്പു പറയുകയും വരിക്കാരും പൊതുജനങ്ങളും സംഘത്തിന്റെ ഈ തീരുമാനത്തെ സദയം അംഗീകരിക്കണമെന്ന് അപേക്ഷിക്കയും ചെയ്യുന്നു.

# മനുഷ്യന്റെ അഹന്ത

## വള്ളത്തോൾ

[ഇന്ത്യയുടെ പ്രതിനിധികളിൽ ഒരാളായി സമാധാനസമ്മേളനത്തിൽ പങ്കുകൊള്ളുവാൻ നമ്മുടെ ആസ്ഥാനമഹാകവി വള്ളത്തോൾ അടുത്തകാലത്തു യൂറോപ്പു സന്ദർശിച്ച വിവരം പ്രസിദ്ധമാണല്ലോ. സാറാ ലത്തീഫ് എന്ന വനിതാസെക്രട്ടറിയുമായി അദ്ദേഹം കഴിഞ്ഞ നവംബർ 12-ാം തീയതി ബോംബെയിൽനിന്നും ഇംഗ്ലണ്ടിലേക്കു വിമാനമാർഗ്ഗം യാത്രചെയ്തു. രണ്ടു ദിവസം അവിടെ താമസിച്ചശേഷം മഹാകവി സമ്മേളനസ്ഥാനമായ വാഴ്സായിലേക്കു തിരിച്ചു. വാഴ്സായിൽ അദ്ദേഹവും ഹരീന്ദ്രനാഥ് ചട്ടോപാദ്ധ്യായയുമൊരുമിച്ചാണു താമസിച്ചതു്. ആ മഹാസമ്മേളനത്തിലെ അദ്ധ്യക്ഷമണ്ഡപത്തിൽ മഹാകവിക്കും ഒരു പ്രമുഖസ്ഥാനം നൽകിയിരുന്നു. അവിടെ സന്നിഹിതരായിരുന്ന വിവിധദേശീയരായ സദസ്യരെ പുളകംകൊള്ളിച്ച മഹാകവിയുടെ കവിതയാണു സാനുവാദം താഴെ ചേർത്തിരിക്കുന്നതു്. സമ്മേളനത്തിനുശേഷം മഹാകവി, ശ്രീ. വി. കെ. കൃഷ്ണമേനവന്റെ സൗഹൃദമനുഭവിച്ചുകൊണ്ടു് ലണ്ടനിൽ രണ്ടാഴ്ചയിലധികം താമസിച്ചു. അനന്തരം അദ്ദേഹം പര്യടനത്തിനായി തിരിച്ചു. പാരീസ്സിൽ മഹാകവി ബോഗറോഫ് എന്ന ഒരു സുഹൃത്തിന്റെ അതിഥിയായിട്ടാണു താമസിച്ചതു്. അദ്ദേഹം പാരീസ്സ് സർവ്വകലാശാലയുടെ ആഭിമുഖ്യത്തിൽ കഥകളിയെപ്പറ്റി ഒരു പ്രസംഗം ചെയ്തു. ജനീവ, റോം എന്നീ നഗരങ്ങളും മഹാകവി സന്ദർശിച്ചു. പുരോഹിതപ്രമുഖനായ പോപ്പുമായി അഭിമുഖസംഭാഷണം നിശ്ചയിച്ചിരുന്നുവെങ്കിലും പനിനിമിത്തം മഹാകവിക്കു് അദ്ദേഹത്തെ കാണുവാൻ തരപ്പെട്ടില്ല. യൂറോപ്പിൽനിന്നും നാട്ടിലേക്കു മടങ്ങിയ മഹാകവി ജനുവരി 23-ാം തീയതി ചെറുതുരുത്തിയിലെത്തി]

നൂനം പ്രകൃതിയെക്കീഴടക്കിയെന്നാടി-
മാനിച്ചു വിശ്വം മുടിക്കും വിദഗ്ദ്ധരേ,
തെല്ലുമൊന്നോർത്തിരിക്കെപ്പുറപ്പെട്ടും
വെള്ളക്കയറാമോ, മന്നിൻകുലുക്കമോ,
അഗ്നിശൈലത്തിൻപിളർപ്പോ തടുക്കു
വാൻ
ശക്തമോ, നിങ്ങൾതൻ വിജ്ഞാന
വൈഭവം?
നീതി വിധിച്ചതാണോ, ത്രാണനത്തിനും
മാതൃഭൂരക്ഷയ്ക്കുമായുധധാരണം;
ഭ്രാതൃരാജ്യങ്ങളെച്ചുമ്മാ വെടിവെയ്ക്കു-
ലേതു തട്ടിപ്പറിശ്ശാസ്ത്രത്തിലുള്ളതോ?

വാനിൽപ്പറക്കാൻ ചിറകുകൾ കിട്ടിയ
മാനുഷവീരർതൻ കൊള്ളകൾകാൺകയാൽ,
ശർവ്വരീദേവി പുറത്തെടുക്കില്ല, തൻ
ദിവ്യരത്നങ്ങളെ മേലിലെന്നുംവരാം!
നേതൃപദത്തിൽസ്സുഖേനവാണു ചില-
രേതും വിഴുങ്ങുമസ്സ്വാർത്ഥപ്പിശാചിനെ
പ്രീതിപ്പെടുത്താൻ കുരുതികഴിക്കുന്നു,
സാധു നാട്ടാരുടെ ജീവരക്തങ്ങളാൽ!
കാമിപ്പവരല്ല സോദരഹത്യയെ,—
ക്ഷോണിപ്രഭുക്കളേ, നിങ്ങൾതൻനാട്ടുകാർ;
പാരിച്ച ദാസ്യമാറാപ്പു മുതുകത്തു
പേറേണ്ടിവന്നു പൊതിക്കുന്നുകളവർ!

---

# പാത്രനിരൂപണം

കുട്ടികൃഷ്ണമാരാര്

നമ്മുടെ ഇന്നത്തെ സാഹിത്യനിരൂപണത്തെസ്സംബന്ധിച്ച ഒരു പഴയ ലേഖനം ഇയ്യിടെ വീണ്ടുമൊന്നു വായിയ്ക്കാനിടയായി. അടുത്തകാലത്തു ധാരാളമായി കാണാൻ തുടങ്ങിയിട്ടുള്ളതിൻവണ്ണം, നമ്മുടെ നിരൂപകന്മാർക്കുള്ള ഒരു ഗിരിപ്രഭാഷണമാണതും. എന്നാൽ, അതിൽ മററാരും പറഞ്ഞുകേട്ടിട്ടില്ലാത്ത ഒരു പുതിയ സംഗതിയുള്ളതു നമ്മുടെ ചർച്ചാവിഷയമാകേണ്ടതാണെന്നു തോന്നി. ആ ലേഖകൻ പറയുകയാണു്:—

"പാത്രസൃഷ്ടിയും ഇന്നത്തെ നിരൂപകന്മാരുടെ ശ്രദ്ധയിൽ പെട്ടിട്ടുണ്ടു്. പക്ഷേ അവർ അതിനു വേണ്ടതിലുമധികം പ്രാധാന്യം കൊടുക്കുന്നില്ലേ എന്നൊരു സംശയം. പാശ്ചാത്യനിരൂപകന്മാർ പത്തൊമ്പതാംനൂററാണ്ടിലെപ്പോലെതന്നെ ഇന്നു് അതിനു് അത്ര പ്രാധാന്യം കല്പിയ്ക്കുന്നില്ല. മനുഷ്യസ്വഭാവം അത്ര അകൃത്രിമമായ ഒന്നല്ലെന്നും, അമ്പരപ്പിയ്ക്കുന്ന പല ശകലങ്ങളുടെയും ഒരു സമ്മിശ്രണമാണു് അതെന്നും അവർ മനസ്സിലാക്കിക്കഴിഞ്ഞിട്ടുണ്ടു്. ഒരു പാത്രത്തിന്റെ സ്വഭാവത്തിൽ കാണുന്ന ചില പൊരുത്തമില്ലായ്മകൾ അവരെ നമ്മെപ്പോലെ ശുണ്ഠിപിടിപ്പിയ്ക്കുന്നില്ല." (പരിഷദ്ത്രൈമാസികം പു. 18 ഭാ. 216)

സാഹിത്യനിരൂപണത്തിൽ പാത്രനിരൂപണത്തിനു് ഏറെ പ്രാധാന്യം കൊടുത്തുകൂടെന്നതിലേയ്ക്കു രണ്ടു കാരണമാണല്ലോ ഇവിടെ അവതരിപ്പിയ്ക്കപ്പെട്ടിരിയ്ക്കുന്നതു്: ഒന്നു്, ഇന്നത്തെ പാശ്ചാത്യനിരൂപകന്മാർ അതിനു് അത്ര പ്രാധാന്യം കൊടുക്കാറില്ല; രണ്ടു്, മനുഷ്യസ്വഭാവം തുലോം കൃത്രിമവും അമ്പരപ്പിയ്ക്കുമാറു സമ്മിശ്രവുമാകയാൽ പാത്രസ്വഭാവത്തിൽ പൊരുത്തക്കേടുകളാവാം, അല്ലെങ്കിൽ വേണം.

ഇവയിൽ ഒന്നാമത്തേതു കേവലം അശ്രദ്ധേയമായ ഒരു കാരണമാണു്. പാശ്ചാത്യനിരൂപകന്മാർ കാലംതോറും ഏതേതു വഴിയ്ക്കെല്ലാം തിരിഞ്ഞുപോകുന്നുവോ, ആ വഴിയ്ക്കെല്ലാം വായുംപൊത്തി പിൻചെന്നുകൊള്ളാമെന്നു കരാറെഴുതിയവനോ സാഹിത്യനിരൂപകനാകാവൂ എന്നില്ലല്ലോ. തീർച്ചയായും, ഇന്നത്തെ പാത്രനിരൂപണരീതി നാം ഏറിയകൂറും പഠിച്ചതു പാശ്ചാത്യനിരൂപകന്മാരിൽ നിന്നാണെന്നു സമ്മതിയ്ക്കണം. എന്നാൽ തിരിയിൽനിന്നു കൊളുത്തിയ പന്തം ആ തിരിയെപ്പോലെതന്നെ 'മുനിഞ്ഞു' കത്തിക്കൊള്ളണമെന്നോ അതിനോടൊപ്പം കെട്ടുകൊള്ളണമെന്നോ ഇല്ല. പാശ്ചാത്യനിരൂപകന്മാർക്കു് 'ആപ്തപ്രാമാണ്യം' കല്പിയ്ക്കാൻ, അവരൊക്കെ ഋഷിമാരാണെന്നു വന്നിട്ടുമില്ല.

മറിച്ചു, രണ്ടാമത്തെ കാരണം തികച്ചും ശ്രദ്ധേയമത്രേ. മനുഷ്യസ്വഭാവം അത്രമേൽ സങ്കീർണ്ണവും കൃത്രിമവുമായിരിയ്ക്കെ, സാഹിത്യത്തിൽ പാത്രസൃഷ്ടിയിലെ പൊരുത്തക്കേടുകളെപ്പററി നമ്മുടെ നിരൂപകന്മാർ എന്തിനിങ്ങിനെ ശുണ്ഠിയെടുക്കുന്നു? നിശ്ചയമായും ചോദിയ്ക്കേണ്ടുന്നൊരു ചോദ്യംതന്നെ.

ഇതിനു മറുപടി തേടുമ്പോൾ നാം മറെറാരു ചോദ്യത്തിന്റെ മുമ്പിൽ ചെന്നുപെടുന്നു. കല ജീവിതത്തിന്റെ നേർ

പകർപ്പാണോ? ആയിരുന്നാൽ മതിയോ? ആണെങ്കിൽ, മതിയെങ്കിൽ, പാത്രസൃഷ്ടിയിലെ പൊരുത്തക്കേടുകളുടെനേക്കുള്ള നിരൂപകന്മാരുടെ ഈ ശുണ്ഠി അബദ്ധമാണു്, അപരാധമാണു്, ആപൽക്കരമാണു്. പക്ഷേ, കല ജീവിതത്തിന്റെ തനിപ്പകർപ്പല്ലെന്നു്, ഇനിയൊരു ചർച്ച വേണ്ടതില്ലാത്തവിധം സർവസമ്മതമായിക്കഴിഞ്ഞിട്ടില്ലേ? 'ശുദ്ധ റിയലിസ'ക്കാരായ വല്ലവരും ഇപ്പോഴും പക്ഷേ, മറിച്ചു വിചാരിക്കുന്നുണ്ടാവാം. അവരോടിവിടെ ഇത്രമാത്രമേ പറയേണ്ടു: കല ജീവിതത്തിന്റെ തനിപ്പകർപ്പാണെങ്കിൽ, അതിന്റെ അസ്സലായ ജീവിതംതന്നെ മുമ്പിൽ പരന്നുകിടക്കെ, ഞങ്ങൾക്കു് പകർപ്പു കാണേണ്ടുന്ന ഒരാവശ്യവുമില്ല; മൂന്നോ നാലോ അളവിലുള്ള അസ്സലിനു പകരം, അതിലും ചുരുങ്ങിയ അളവിലുള്ള പകർപ്പുകൊണ്ടു ഞങ്ങളെന്തു കാട്ടുവാനാണു്?

നിഷ്കൃഷ്ടമായിപ്പറഞ്ഞാൽ ജീവിതത്തിന്റെ തനിപ്പകർപ്പായതു ഞങ്ങൾക്കു കലയേ അല്ല; അതു കലയല്ലാത്ത മററേന്തോ ആണു്.

കല, സാമാന്യമായിപ്പറഞ്ഞാൽ, സംവിധാനഭംഗിയാണു്; വിചിത്രമായ പ്രപഞ്ചസൃഷ്ടിയിൽ ആവാപോദ്വാപങ്ങൾ ചെയ്തിട്ടാണു കലാകാരൻ അതു സാധിക്കുന്നതു്. അത്യന്തസങ്കീർണ്ണമായ ജീവിതത്തിൽ നമുക്കു പലപ്പോഴും സ്ഥായിയായ ഒരു ഭാവം ആസ്വദിപ്പാൻ കിട്ടുന്നില്ല; കലാകാരനാകട്ടെ, തന്റെ നിർമ്മിതിയിൽ സ്ഥായിഭാവോചിതമായ സംവിധാനവിശേഷങ്ങൾ കൊണ്ടു നമ്മെ ഭാവാഭിമുഖരാക്കി ആകർഷിച്ചുകൊണ്ടു പോകുന്നു. അതുപോലെ അത്യന്തസങ്കീർണ്ണമായ ജീവിതത്തിൽ സാമാന്യദൃഷ്ടികൾക്കു കണ്ടുപിടിപ്പാൻ പണിയുള്ള പല യാഥാർത്ഥ്യങ്ങളെ ഏറക്കുറെ അസങ്കീർണ്ണമായി സംവിധാനംചെയ്തു കാണിച്ചു് അതിൽനിന്നു നേട്ടമുണ്ടാക്കിക്കൊള്ളുവാൻ നമ്മെ സഹായിക്കുകയും ചെയ്യുന്നു. ഇതെല്ലാമാണു് കലയുടെ കലാത്വം; ഇതുതന്നെയാണു് കലയുടെ സാംസ്കാരികമായ ലക്ഷ്യവും.

വാസ്തവത്തിൽ ജീവിതവും പുറമെ കാണുമ്പോലെ അത്ര സങ്കീർണ്ണമല്ലെന്നും, അതിന്റെ അടിയിൽ ഒരു സ്ഥായിഭാവവും ഏകാഗ്രമായൊരു ലക്ഷ്യവും ഉണ്ടെന്നും തത്ത്വചിന്തകന്മാർ പറയുന്നു. അതില്ലെങ്കിൽ, 'സത്യാഗ്രഹ'പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവായി വളരാനിരുന്നു് ഗാന്ധിജി എന്തിനു ചെറുപ്പത്തിലേ അത്ര സത്യസന്ധനായിരുന്നു? അദ്ദേഹത്തെ വെടിവെച്ചു കൊന്ന ആ ഘാതകൻ, മനുഷ്യലോകമാകെ അതിനെ അധിക്ഷേപിക്കുന്നു എന്നു കണ്ടിട്ടും, അവസാനനിമിഷംവരെ എന്തേ ഒന്നു പശ്ചാത്തപിക്കാതിരിക്കാൻ? ജീവിതത്തിന്റെ അടിയിലുള്ള ഇത്തരം ഏകാഗ്രതകളെ എടുത്തുകാണിപ്പാൻതന്നെയാണു് കലാകാരൻ തന്റെ കലയിലൂടെ പരിശ്രമിക്കുന്നതു്, പരിശ്രമിക്കേണ്ടതു്.

അങ്ങിനെ കലാകാരൻ തന്റെ കലയിൽ ആ ഏകാഗ്രതയെ നിലനിർത്തിപ്പോന്നിട്ടുണ്ടോ എന്നു പരീക്ഷിപ്പാനുള്ള പ്രധമോപാധിയത്രേ പാത്രനിരൂപണം. ഏകാഗ്രതാനിരൂപണത്തിനുള്ള മറെറാരുപാധിയായ രസഭാവനിബന്ധവും പാത്രങ്ങളുടെ സ്വഭാവവിശേഷങ്ങളെ അപേക്ഷിച്ചിരിയ്ക്കുന്നതാകയാൽ, ഏതുവിധവും പാത്രനിരൂപണം നിരൂപണസാഹിത്യത്തിലെ കാതലായ ഭാഗമത്രേ.

"എന്നാലും, മനുഷ്യസ്വഭാവത്തിലെ മററു പല യാഥാർത്ഥ്യങ്ങളെപ്പോലെതന്നെയുള്ള ഒരു യാഥാർത്ഥ്യമാണല്ലോ അതിലെ

സങ്കീർണ്ണതയും; അതിനെയും കവികൾ ആവിഷ്കരിക്കേണ്ടതല്ലേ? ആണെങ്കിൽ, കലാകൃതികളിൽ സങ്കീർണ്ണതയ്ക്കുമില്ലേ ഒരു നല്ല സ്ഥാനം?" എന്നൊരു ചോദ്യമുണ്ടി വിടെ. അതൊരു ബുദ്ധിപൂർവമായ ചോദ്യ മാണ്. പ്രസ്തുത ലേഖകൻ പറയുംപോലെ പാശ്ചാത്യനിരൂപകന്മാർ പത്തൊമ്പതാം നൂറ്റാണ്ടിനുശേഷമേ ആ പരമാർത്ഥം മന സ്സിലാക്കിയുള്ളുവായിരിക്കാം; നമ്മുടെ നിരൂപകന്മാർ ഇപ്പോഴും അതു വേണ്ടത്ര മനസ്സിലാക്കിയിട്ടുമില്ലായിരിക്കാം. എ ന്നാൽ കവികൾ, തീർച്ചയായും പൌരസ്ത്യ രായ മഹാകവികൾ, ആ വാസ്തവം ക്രിസ്തു വിനു വളരെ മുമ്പുതന്നെ മനസ്സിലാക്കി ക്കഴിഞ്ഞിരിക്കുന്നു. ഭാരതരാമായണങ്ങളിൽ നിന്നു് ഇതിനു വേണ്ടുവോളം ഉദാഹരണ ങ്ങൾ എടുത്തുകാണിപ്പാൻ കിട്ടും. മഹാ ഭാരതയുദ്ധം കൊട്ടുംപിരിക്കൊണ്ട ഘട്ട ത്തിൽ യുധിഷ്ഠിരൻ അർജ്ജുനന്റെ മേൽ മുട്ടൻതെറിയുതിർത്തതും, അതുകേട്ടു് അർജ്ജു നൻ വാളൂരി ആ ജ്യേഷ്ഠനെ കൊല്ലാൻ ചെന്നതും, ദണ്ഡകാരണ്യത്തിൽ ലളിത വേഷം പൂണ്ടുവന്ന രാവണസഹോദരിയോടു രാമൻ നുണപറഞ്ഞു 'മയിറ്റാൻ' നി ന്നതും, മായാമൃഗകഥയിൽ സീത ലക്ഷ്മണ നോടു് ആഭാസത്തരം പറഞ്ഞതും * മററും മററും, ആ മഹാകവികൾ മനുഷ്യസ്വഭാ വത്തിലെ സങ്കീർണ്ണതകളെ ആവിഷ്കരിച്ച തല്ലാതെ മററന്താണു്?

കവികൾ ബോധപൂർവം നിവേശിപ്പി ക്കുന്ന ഇത്തരം പൊരുത്തക്കേടുകൾ പാത്ര നിരൂപണത്തിനു് ഒരെതിർവാദമല്ലെന്നുമാ ത്രമല്ല, മറിച്ചു് അതിന്റെ അത്യാവശ്യകത യെ തെളിയിക്കുന്നതുകൂടിയാണു്. ആ അ നൌചിത്യങ്ങൾ ഏററവും ദുന്നിബന്ധ മായ ഔചിത്യമാണെന്ന വാസ്തവം കാണ ണമെങ്കിൽ പാത്രനിരൂപണമാക്കേണ ചെ ന്നാലേ സാധിക്കുകയുള്ളു.

ഇതു സാഹിത്യത്തിന്റെ അങ്ങേത്തല യ്ക്കലെ കഥയാണു്; ഇതുപോലെ അതി ന്റെ ഇങ്ങേത്തലയ്ക്കലുമുണ്ടു് ചില സങ്കീ ർണ്ണതകൾ വരാൻ. ഒരാൾ വീരനായൊരു കഥാപാത്രത്തെ സൃഷ്ടിക്കാൻ പുറപ്പെട്ടു; സൃഷ്ടികഴിഞ്ഞു നോക്കുമ്പോൾ അതു മുൻ കോപിയും എടുത്തുചാട്ടക്കാരനുമായ ഒരു പാവത്തനായിത്തീരും! ഒരു ഫലിതക്കാര നെ സൃഷ്ടിക്കാൻ പുറപ്പെട്ട മറെറാരാൾ. സൃഷ്ടിച്ചുവച്ചതു് ഒരു കോമാളിയെയാണു്! ഒരു നല്ല മനുഷ്യന്റെ കഷ്ടപ്പാടുകളെ ചി ത്രീകരിപ്പാൻ പുറപ്പെട്ട വേറൊരാൾ വെ ളിപ്പെടുത്തിയതു് ഒരു വങ്കന്റെ കൊള്ളരു തായ്മകളെയാണു്! * ഇങ്ങനെയുള്ള നിർ മ്മാണവൈകൃതങ്ങൾ സാഹിത്യമണ്ഡല ത്തിൽ ധാരാളം കാണാവുണ്ടു്, അധികവും അങ്ങനെയാണെന്നുപോലും പറയാം. ഇവ യെല്ലാം വെളിപ്പെടുത്തുന്നതും മനുഷ്യസ്വ ഭാവത്തിലെ ഒരു പൊരുത്തക്കേടിനെത്ത ന്നെ—അതെഴുതിയ ആളുടെ ഭാവനാ—ബു ദ്ധികളിലെ പൊരുത്തക്കേടിനെയാണെന്നു മാത്രം. വ്യക്തിഗതങ്ങളായ ഈവക അവിദഗ്ദ്ധതകളെ കലാരഹസ്യമായി ഭിക്ഷേ ചിച്ചു വാഴ്ത്തിവളർത്തേണ്ടുന്ന ആവശ്യമു ണ്ടെങ്കിലേ, സാഹിത്യനിരൂപണത്തിൽ പാത്രനിരൂപണത്തെ അപ്രധാനമായി ത ള്ളേണ്ടതുള്ളു.

ഒരാളുടെ സൃഷ്ടിയിൽ ചില കാരണങ്ങൾ കൊണ്ടു പൊരുത്തക്കേടായിത്തോന്നുന്ന ഒരു സംവിധാനം വാസ്തവത്തിൽ അങ്ങനെയ ല്ലെന്നു മറെറാരാൾക്കു് മററു കാരണങ്ങളെ

* "ഭാരതപര്യടനം"ത്തിലെ "സഹോദര ന്മാർ തമ്മിൽ" എന്ന പ്രബന്ധവും "രാജാങ്ക ണം"ത്തിലെ "വാല്മീകിയുടെ രാമൻ" എന്ന പ്രബന്ധവും നോക്കുക.

* ഉദാഹരണങ്ങൾ 'കൈവിളക്കി'ൽ

കൊണ്ടു സമത്ഥിക്കാൻ സാധിച്ചേയ്ക്കും—അതു കാര്യം വേറെ. പ്രത്യക്ഷത്തിൽ പൊരുത്തക്കേടു കാണുന്നേടത്തും അടിയിൽ പൊരുത്തമുണ്ടാവാമെന്നാണു് അതു തെളിയിക്കുന്നതു്. ഒരിക്കലും പൊരുത്തക്കേടു് ആവാമെന്നോ വേണമെന്നോ അല്ലാ മറിച്ചു് അതു പാടില്ലെന്നതന്നെയാണു്.

അതുകൊണ്ടു് ഏകാഗ്രതാപ്രാണവും സംവിധാനസുന്ദരവുമായിരിക്കേണ്ടുന്ന സാഹിത്യത്തിൽ പാത്രസ്വഭാവത്തിനു് അനൌചിത്യംകണ്ടാൽ, അതിനൊരു പരിഹാരവും കാണുന്നില്ലെങ്കിൽ, സാഹിത്യനിരൂപകൻ അതിന്റെ നേരേ ശുണ്ഠിയെന്നല്ലാ അതിലും കടുത്ത വല്ല വികാരവുമുണ്ടെങ്കിൽ അതുതന്നെ കാണിക്കണം.

"അനൌചിത്യാദൃതേ നാന്യ-
ദ്രസഭംഗസ്യ കാരണം"

എന്നു പൌരസ്ത്യനിരൂപകനായ ആനന്ദവർദ്ധനനും, "ഔചിത്യം കാവ്യജീവിതം" എന്നു ക്ഷേമേന്ദ്രനും പ്രഖ്യാപനം ചെയ്തതു ക്രി. പി. പത്താംനൂററാണ്ടിനടുത്തൊങ്ങാനമാണു്; എന്നാൽ, അതു കഴിഞ്ഞ നൂററാണ്ടുകളിലെന്നപോലെ വരാനിരിക്കുന്ന നൂററാണ്ടുകളിലും സാഹിത്യത്തിന്റെ സ്ഥിരപ്രമാണമായിരിക്കുതന്നെ ചെയ്യുന്നു. ഔചിത്യനിർണ്ണയത്തിനൊരുക്കുന്ന ഉപാധികൾമാത്രം മാറി മാറി വന്നേയ്ക്കാമെന്നേ ഉള്ളു.

ആ ഔചിത്യക്കോട്ടയുടെ ഉള്ളിലേയ്ക്കു് ഒരൊററ അനൌചിത്യത്തിനെങ്കിലും കടന്നുകൂടുവാൻ നാം പഴുതുകൊടുത്താൽ അതിന്റെ പിന്നാലെ ആക്രമിച്ചു കേറുവാൻ ഒരനൌചിത്യപ്പടതന്നെ തൊട്ടുപ്പുറത്തു് ഒരുങ്ങി നില്പുണ്ടെന്നോർക്കണം. അവയിൽ എത്രാമത്തെ അനൌചിത്യത്തോടാണു് നാം 'മതി, ബാക്കിയുള്ളവ പുറത്തു്' എന്നു ശാസിക്കുക? ജീവിതത്തിൽ ഏതേതനൌചിത്യങ്ങളാണു് ഇല്ലാത്തതു്?

# സാഹിത്യമമ്മങ്ങൾ

## പി. ശങ്കരൻ നമ്പ്യാർ

### II

കവിയുടെ പ്രതിഭാദർപ്പണത്തെ ചുററുപാടുകളുടെ നേക്കു് തിരിച്ചുപിടിച്ചു്, അവയെ കാണുന്നപടി തന്നെ കാവ്യത്തിലേക്കു പകർത്തുകയാണു വേണ്ടതെന്നൊരു സിദ്ധാന്തം ചില കാലത്തു് ചില രാജ്യങ്ങളിൽ പ്രബലമായി പ്രചരിച്ചുകണ്ടിട്ടുണ്ടു്. തൽഫലമായി 'യഥാതഥ' പ്രസ്ഥാനം എന്നു പറയുന്ന സാഹിത്യസമ്പ്രദായത്തിനു മേൽക്കൈ കിട്ടുകയും ചെയ്യുന്നു. ജീവിതത്തിൽനിന്നു് ഉടലുമുയിരുമെടുത്തു് ജീവിതത്തോടു ദൃഢബന്ധം പുലർത്തിപ്പോരുന്നതാണു് സജീവമായ സാഹിത്യം എന്നതിനു സംശയമില്ല. എന്നാൽ അതു് ഏതെങ്കിലുമൊരൊററ പ്രകാരത്തിൽ മാത്രമേ ആകാവൂ എന്നും, മററു പ്രകാരങ്ങളെല്ലാം നികൃഷ്ടങ്ങളോ ത്യാജ്യങ്ങളോ ആണെന്നും മക്കടമുഷ്ടി പിടിക്കുന്നതു് ശരിയല്ല. സാഹിത്യത്തിൽ അങ്ങിനെ ചെയ്യുന്നതു് സങ്കുചിതമനസ്സിൻെറ ലക്ഷണമാകുന്നു. സാഹിത്യത്തിൽ ജീവിതം പ്രതിഫലിക്കുന്നതു് പല പ്രകാരത്തിലുമാകാം.

കവി തൻെറ ചുററുപാടുകളെ നേരേ വിമശിക്കുവാൻ മടി കാണിച്ചേക്കാമെന്നു മുൻപു പറഞ്ഞുവല്ലോ. അങ്ങനെ വരുന്ന ചില ഘട്ടങ്ങളിൽ, സമകാലചരിത്രത്തെ ഒരു പുരാണച്ഛായയിലൊ മററോ അയാൾ വിമശിച്ചേക്കാം. ഇതിനു വിപരീതമായ ഒരു സമ്പ്രദായം ചില കവികൾ സ്വീകരിച്ചു കാണുന്നു—അതായതു് പുരാണങ്ങളെ സമകാലചരിത്രമായി ചിത്രീകരിക്കുക. ഉദാഹരണമായി നമുക്കു് കുഞ്ചൻനമ്പ്യാരുടെ തുള്ളലുകളുണ്ടല്ലോ. പുരാണകഥകളെല്ലാം നടന്നതു് കുറേക്കാലം മുമ്പും കേരളത്തിൽവെച്ചുമാണെന്നു തോന്നിപ്പോകും, കുഞ്ചൻെറ തുള്ളൽ വായിച്ചാൽ. അക്കാലത്തെ കേരളം അതിൽ അത്ര സ്പഷ്ടമായി പ്രതിഫലിച്ചു കാണാം. കുഞ്ചൻനമ്പ്യാക്കു് ഇത്തരം സാഹിത്യം നിർമ്മിക്കുന്നതിനുള്ള വഴി കാട്ടിക്കൊടുത്തതു് ചാക്യാർക്കൂത്തും ഭാഷാചമ്പുക്കളുമാണെന്നു് താരതമ്യപഠനംകൊണ്ടു സ്പഷ്ടമാകുന്നു.

കുഞ്ചൻെറ ഫലിതപ്രവാഹത്തിൽ യുക്തിഭംഗങ്ങളെല്ലാം ഒലിച്ചുപോകുന്നു.

എന്നാൽ ജീവിതത്തിലേയോ പ്രകൃതിയിലേയോ യാഥാത്ഥ്യങ്ങളെ അങ്ങനെതന്നെ കാണുന്നപടി പകർത്തുന്നതു കലയുടെ യോജിച്ച സമ്പ്രദായമല്ല. അതു ഛായാഗ്രഹണംപോലെ കേവലം യാന്ത്രികമായ ഒരു രീതിയാണു്. ഛായാഗ്രഹണമെന്നതു മിക്കവാറും യാന്ത്രികമായിട്ടുള്ള ഒരു പ്രവൃത്തിമാത്രമാണു്. എന്നാൽ ഛായാഗ്രാഹകൻ ഒരു കലാകാരനാണെന്നു വിചാരിക്കുക. കലയുടെ അംശം ഛായാഗ്രഹണത്തിൽ ചെലുത്തി, അതിനു ചിത്രകലയോടു കൂടുതൽ സാമ്യം സമ്പാദിച്ചുകൊടുക്കുവാൻ അയാൾക്കു സാധിക്കും. അയാളുടെ വ്യക്തിമുദ്ര അതിൽ പതിഞ്ഞിരിക്കണം. അല്ലാതെ യാഥാത്ഥ്യമാണെന്ന ഏകകാരണംകൊണ്ടു കണ്ടതെല്ലാം ഔചിത്യംകൂടാതെ പ്രസ്തരിച്ചു്, പൂർവസങ്കേതങ്ങളനുസരിച്ചു മാത്രം നിമ്മിക്കുന്ന സാഹിത്യം മനോധമ്മദ്യോതകമല്ല. സ്വീകാര്യാംശങ്ങളെ സ്വീകരിക്കുക, ത്യാ

ജ്യാംശങ്ങളെ ത്യജിക്കുക, പ്രാധാന്യാധിക്യം വേണ്ട ഭാഗങ്ങളിൽ കൂടുതൽ വെളിച്ചം തട്ടിക്കുക, അപ്രധാനഭാഗങ്ങളെ ഗുണീഭൂതങ്ങളാക്കുക അല്ലെങ്കിൽ തമസ്കരണംചെയ്യുക—ഇങ്ങനെ ഓരോ കൗശലങ്ങൾ പ്രയോഗിക്കുവാൻ കവിക്കു സ്വാതന്ത്ര്യമുണ്ട്. ഉദ്ദേശ്യം ഔചിത്യപൂർവം സാധിക്കുവാനായി ആ സ്വാതന്ത്ര്യം വിനിയോഗിക്കുകയും ചെയ്യണം. ഇപ്രകാരമാണ് സാഹിത്യകാരൻ തൻെറ വ്യക്തിവൈഭവം വെളിപ്പെടുത്തുന്നതു്; ഛായാഗ്രാഹകൻ (Photographer) കലാകാരനായി ഉയരുന്നതു്. സന്ദർഭങ്ങൾക്കും കഥാപാത്രങ്ങൾക്കും സമുചിതമായ ലക്ഷണാംശം, വ്യക്തിത്വം വ്യക്തമാകത്തക്കവിധംവേണം സാഹിത്യത്തിലെ പ്രതിപാദനമെന്നു ചുരുക്കം. കുറേനാൾ മുമ്പു പത്രങ്ങളിൽ വായിക്കുകയുണ്ടായി, ഒരു കലാകാരനായ ഛായാഗ്രാഹകൻ സാക്ഷാൽ ചർച്ചിലിൻെറ ഛായയെടുത്ത കഥ. ആ സിംഹപരാക്രമിയുടെ വ്യക്തിത്വം വെളിപ്പെടുത്തത്തക്കവിധം വേണം ഛായയെടുക്കുന്നതു് എന്നു നിശ്ചയിച്ച്, മുഹൂർത്തമായപ്പോൾ, ചർച്ചിൽ കടിച്ചുപിടിച്ചുകൊണ്ടിരുന്ന ചുരുട്ട് യാതൊരു മര്യാദയുംകൂടാതെ പെട്ടെന്നു പെന്നു വലിച്ചെടുത്തൊരേറുകൊടുത്തു. അപഹൃതശാബകയായ വ്യാഘ്രിയെപ്പോലെ ഭയങ്കരമായി ചർച്ചിലിൻെറ ഭാവം; മുഖം രൗദ്രമായി; ഉടനെ കഴിഞ്ഞു ഛായാഗ്രഹണം! അങ്ങനെ ചർച്ചിലിൻെറ യഥാർത്ഥസ്വഭാവം തെളിഞ്ഞു കാണാവുന്ന ഒരു ഛായഎടുക്കുവാനും സാധിച്ചു. സാഹിത്യത്തിലും ഇതുപോലെ തന്നെ മുഖ്യാംശം പ്രകാശിപ്പിക്കണം. അപ്രധാനഭാഗങ്ങളിലേയ്ക്കു ശ്രദ്ധ പാളിപ്പോകരുതു്. ഐകാഗ്ര്യത്തിനു ശൈഥില്യാവരുത്തുന്ന അനാവശ്യവർണ്ണനകൾ അനുവദിക്കരുതു്. എന്നാൽ മാത്രമേ സ്വഭാവോക്തി ഒരു് ഉത്തമാലങ്കാരമായി ശോഭിക്കുകയുള്ളു. "നേർപകർപ്പെ"ല്ലാം സ്വഭാവോക്തിയല്ല.

ഇന്നത്തെ ഖണ്ഡകഥകളിലും ലഘുകാവ്യങ്ങളിലും കലാപരമായ ഔചിത്യമോ സൗഭാഗ്യമോ ഇല്ലാത്ത അനാവശ്യവിവരണങ്ങൾ ചിലേടങ്ങളിൽ കാണുന്നുണ്ട്. "ഈ അംശം ഇത്ര വിസ്തരിച്ചിട്ടുള്ളതിൻെറ പ്രയോജനമെന്താണു്?" എന്നു വായനക്കാർക്കു ചിലപ്പോൾ ചോദിക്കാൻ തോന്നിയേക്കും. ജീവിതത്തിലെ യാഥാർത്ഥ്യങ്ങളാണെന്നാ ഏക കാരണത്താൽ വേണ്ടാത്തതെല്ലാം വലിച്ചിറക്കുന്നതു ശരിയല്ല. സന്ദർഭത്തിനു യോജിച്ചതും അത്യാവശ്യമുള്ളതുമായ അംശങ്ങളെ മാത്രമേ സാഹിത്യത്തിൽ വിവരിക്കേണ്ടതുള്ളു. മർമ്മഭാഗങ്ങളിലേയ്ക്കു ശ്രദ്ധയെ ആകർഷിച്ചുറപ്പിക്കുവാനാണു കലാകാരൻ യത്നിക്കേണ്ടതു്. ഉദ്ദേശ്യമെന്തെങ്കിലുമുണ്ടെങ്കിൽ അതിൻെറ വിശദീകരണത്തിനു് ഉപകരിക്കുന്ന ഭാഗങ്ങളെമാത്രം പ്രസ്തരിക്കണം. ശ്രദ്ധയെ അതിൽ കേന്ദ്രീകരിക്കണം; അതിനു ശൈഥില്യം സംഭവിക്കാതെ പ്രത്യേകം സൂക്ഷിക്കണമെന്നർത്ഥം.

"യഥാതഥപ്രസ്ഥാനം" സാഹിത്യത്തിൽ ഉൽകൃഷ്ടസ്ഥാനം അർഹിക്കുന്നു എന്നതിനു സംശയമില്ല. എന്നാൽ യാഥാർത്ഥ്യങ്ങളെ സമഗ്രമായി സാഹിത്യത്തിലേക്കു പകർത്തുക എന്നതല്ല അതിൻെറ ധർമ്മം. കല അനുസരിക്കേണ്ടതായ ചില നിയമങ്ങളെല്ലാമുണ്ട്. "നിയതികൃതനിയമരഹിത"യാണു് കല എന്നതു ശരിതന്നെ; സ്വാതന്ത്ര്യമാണു് അതിൻെറ ജീവൻ എന്നതും ശരിതന്നെ. എങ്കിലും ഉദ്ദേശ്യം സാധിക്കുവാനായി ശ്രമിക്കുമ്പോൾ ചില പ്രത്യേക മാർഗ്ഗങ്ങളെ സ്വീകരിക്കുന്നതു് സ്വാഭാവികമാണല്ലൊ. അതനുസരിച്ച് ചില നിബന്ധനകളെല്ലാം മാർഗ്ഗദർശകമായി സാഹി

ത്യത്തിലുമുണ്ട്. അവയെ മാനിക്കുകതന്നെ വേണം.

III

ആരോഗ്യത്തിന്റെ പരിപൂർത്തികൊണ്ട് അനുഗൃഹീതനായ ഒരു യുവാവിനു തൃതീയ പുരുഷാർത്ഥാഭിലാഷം എന്നപോലെ അത്ര സ്വാഭാവികമാണ് പ്രതിഭാശക്തി തിരതല്ലുന്ന ഒരു കവിക്കു തന്റെ ജീവിതവിമർശാവിഷ്കരണത്തിനുള്ള താൽപര്യവും. പ്രകൃതിയുടെ പ്രബലമായ ആഭ്യന്തരപ്രചോദനമാണ് രണ്ടിനും നിദാനമായി നിൽക്കുന്നതു്. 'എനിക്കെഴുതാതെ നിവൃത്തിയില്ലാത്തതുകൊണ്ട് ഞാനെഴുതുന്നു' എന്നൊരാംഗ്ലേയകവി പറഞ്ഞിട്ടുള്ളതിന്റെ സാരം ഇതുതന്നെയാണ്. "പത്തും തികഞ്ഞോൾ" പ്രസവിക്കാതിരിപ്പാൻ കഴിയാത്തതുപോലെ പ്രതിഭാസമ്പൂർണ്ണനായ കവിക്ക് പരിതഃസ്ഥിതികളുടെ പ്രത്യാഘാതം പ്രകാശിപ്പിക്കാതിരിപ്പാൻ സാധിക്കുന്നതല്ല. കവിയുടെ പ്രാഭവവും പ്രപഞ്ചവും തമ്മിലുള്ള ആഘാതപ്രത്യാഘാതങ്ങളുടെ ഫലമായിട്ടാണ് ഉൽകൃഷ്ടസാഹിത്യം ഉടലെടുക്കുന്നതു്; കവിയുടെ വ്യക്തിമുദ്ര അതിൽ പതിഞ്ഞിരിക്കയും ചെയ്യും. ചുററുപാടുകളെ സൂക്ഷ്മമായി നിരീക്ഷണംചെയ്തു്, അവയെക്കുറിച്ചു തനിക്ക് എന്തെങ്കിലും സ്വതന്ത്രമായ അഭിപ്രായമോ സിദ്ധാന്തമോ ആവിഷ്കരിക്കുവാൻ വെമ്പൽകൊള്ളുമ്പോഴാണ് സാഹിത്യകാരൻ പേനയെടുക്കുന്നതു്; അഥവാ അറിയാതെതന്നെ, അങ്ങനെ ചെയ്യുവാൻ പ്രേരിതനാകുന്നതു്. ആഭ്യന്തരപ്രചോദനത്തിന്റെ ഫലമായി സാഹിത്യരചനയ്ക്കൊരുങ്ങിയാൽ ജീവിതത്തെക്കുറിച്ചു തോന്നിയിട്ടുള്ള അഭിപ്രായം അതിൽ താനേ വ്യക്തമായിക്കൊള്ളും. എത്ര നിഷ്പക്ഷനും നിഷ്കാമനുമായി കാര്യങ്ങൾ വിവരിക്കുവാൻ ശ്രമിച്ചാലും കവിക്കു തന്റെ സ്വത്വം അതിൽനിന്നു തീരെ മാറ്റിവയ്ക്കുവാൻ കഴിയുകയില്ല; ചിത്രകാരൻ കുനിഞ്ഞിരുന്നുകൊണ്ട് എന്തു ചിത്രംതന്നെ വരച്ചാലും വേണ്ടതില്ല, അതിന്മേൽ അയാളുടെ നിഴൽ വീഴുന്നതു കേവലം സ്വാഭാവികമാണല്ലോ.

തന്റെ ഛായ തന്റെ കൃതിയിൽ പതിക്കണം; തന്റെ സ്വത്വം അതിൽ മുന്തിനിൽക്കണം; തന്റെ സിദ്ധാന്തം അതിൽക്കൂടെ പ്രചരിക്കണം,—എന്നിങ്ങനെ കല്പിച്ചുകൂട്ടി "പല്ലിവക്കി"ക്കൊണ്ട് പണിക്കിറങ്ങിയാൽ മാത്രമേ സാഹിത്യകാരനു സ്വധർമ്മം ശരിയായി നിർവ്വഹിക്കുവാൻ സാധിക്കൂ എന്നു ശഠിക്കുന്നതു് സാധുകരിക്കാവുന്നതല്ല. പ്രതിഭാപരമായി പരിപൂർണ്ണാരോഗ്യമുള്ള കവി "രമണീയാർത്ഥപ്രതിപാദകമായ" ശബ്ദം ആവിഷ്കരിച്ചാൽ മതി—അതിൽ അയാളുടെ ജീവിതവിമർശം സ്വയം രൂപംധരിച്ചവതരിച്ചുകൊള്ളും. ആരോഗ്യസമ്പത്തിയുള്ള യുവതീയുവാക്കന്മാരുടെ സ്വാഭാവികമായ ഗാർഹികജീവിതം സന്താനലാഭത്തിനു വഴിവെച്ചുകൊടുക്കുന്നതുപോലെ, ഹൃദയത്തിനു പരിപൂർണ്ണാരോഗ്യവും പ്രതിഭയ്ക്കു വേണ്ടുവോളം ശക്തിയുമുള്ള കവി പരിതഃസ്ഥിതികളെക്കുറിച്ചെഴുതുമ്പോൾ അയാളുടെ അഭിപ്രായങ്ങളും സിദ്ധാന്തങ്ങളും മററും താനേ വെളിവായിക്കൊള്ളുമെന്നു താൽപര്യം.

ഉദ്ദേശ്യത്തെയും അതിനുള്ള സാധകമാർഗ്ഗങ്ങളെയുംകുറിച്ചു് അടുത്ത പ്രസംഗത്തിൽ പ്രതിപാദിക്കാം.

സമകാലജീവിതം പാടേ വെറുത്തു്, അതിൽനിന്നു പിൻതിരിഞ്ഞോടി, സ്വന്തം കല്പനാശക്തികൊണ്ട് ആദർശസുരഭിലങ്ങളായ നൂതനരൂപങ്ങളെ സൃഷ്ടിച്ച് അവ

യിൽ നിർവൃതിനേടുന്ന സാഹിത്യകാരന്മാർ ഒരു ഭാഗത്തു്; പരിതഃസ്ഥിതികളെ "യഥാതഥം സാഹിത്യത്തിലേക്കു പകർത്തി, അവയെക്കുറിച്ചു് കളിയായോ കാര്യമായോ വിമർശിച്ചു്, സ്വാഭിപ്രായം തുറന്നുപറഞ്ഞു്, ജീവിതത്തോടു മല്ലടിക്കുന്ന കവികൾ മറെറാരു ഭാഗത്തു്—ഇങ്ങനെ രണ്ടു ഭിന്നരുചിക്കാരെ നാം കാണുന്നുണ്ടല്ലോ. പ്രശസ്തന്മാരും ശാശ്വതപ്രതിഷ്ഠ ലഭിച്ചിട്ടുള്ളവരുമായ ഗ്രന്ഥകാരന്മാർ രണ്ടിനങ്ങളിലും അസംഖ്യംപേർ ഉണ്ടായിട്ടുണ്ടു്. അവരുടെ ഉൽകർഷത്തിന്നടിസ്ഥാനമായി നിൽക്കുന്നതു് കലാപരമായി അവരുടെ കൃതികളിൽ കാണുന്ന മേന്മയാണു്. രസപ്രധാനമായും ആഹ്ലാദകരമായുമുള്ള വിധത്തിൽ വിഷയത്തെക്കുറിച്ചു് പ്രതിപാദിച്ചിട്ടുള്ളതാണു് അവയ്ക്കു ജീവൻ നൽകുന്നതു്. അവരുടെ ജീവിതവിമർശവും അവയിൽ സ്വയം പ്രകാശമാനങ്ങളാകുന്നു.

ഇത്രയും പറഞ്ഞതിൽനിന്നു തെളിയുന്ന തത്വത്തിന്റെ വെളിച്ചത്തിൽ "കല കലയ്ക്കുവേണ്ടി" എന്നും "കല ജീവിതത്തിനുവേണ്ടി" എന്നുമുള്ള വാദമുഖങ്ങളെ ഒന്നു സൂക്ഷ്മമായി പരിശോധിക്കുക; അപ്പോൾ അറിയാറാകും അവ തമ്മിലുണ്ടെന്നു തെററിദ്ധരിക്കുന്നതായ ആ പരസ്പരവൈരുദ്ധ്യത്തിന്നു് യാതൊരടിസ്ഥാനവുമില്ലെന്നു്.

വാട്ടവും കോട്ടവും തട്ടാത്തതും, ആരോഗ്യം തികഞ്ഞതുമായ കവിപ്രതിഭ, ജീവിതത്തിന്മേൽ കളിയാടുമ്പോൾ, സാന്മാർഗ്ഗികസിദ്ധാന്തങ്ങൾക്കിണങ്ങിയ സാഹിത്യം സ്വയം സംജാതമാകുന്നു. സന്മാർഗ്ഗം പ്രസംഗിക്കണമെന്നു കരുതിക്കൂട്ടിക്കൊണ്ടുള്ള സംരംഭമൊന്നും അതിന്നാവശ്യമില്ല. സാഹിത്യം സന്മാർഗ്ഗത്തിൽനിന്നു വ്യതിചലിക്കുന്നുവെങ്കിൽ അതിന്നു കാരണം സാഹിത്യത്തിന്റെ ഹൃദയത്തെ ബാധിച്ചിട്ടുള്ള ഏതോ രോഗമായിരിക്കണം. രോഗിക്കു ചില ചികിത്സയും പത്ഥ്യവും മററും വിധിക്കേണ്ടതായും വരും. അപ്പോഴാണു് വിമർശകൻ സാഹിത്യകാരനെ നിയമസംഹിതയ്ക്കുള്ളിൽ ഒതുക്കിനിർത്തുവാൻ നോക്കുന്നതു്. സാക്ഷാൽ കവിത "നിയതികൃതനിയമരഹിത"യും "ഹ്ളാദൈകമയി"യും തന്നെയാണു്. കലാകാരൻ പ്രതിഭാശാലിയും സുശിക്ഷിതനുമാണെങ്കിൽ, സ്വച്ഛന്ദമായി "വിളയാടി"ക്കൊള്ളട്ടേ; കലയുടെ പരമോദ്ദേശ്യമായ മനഃസംസ്കരണം, അയാളുടെ കലാസൃഷ്ടികൊണ്ടു സ്വയമേ സാധിതമാകുന്നു. ഇതാണു "കല കലയ്ക്കുവേണ്ടി" എന്നതിലെ ആശയം. ഹൃദയം ആരോഗ്യപൂർണ്ണമല്ലെങ്കിൽ കലാകാരൻ കാടുകേറിയേക്കാം. അതു കൂടാതെ കഴിയുവാനാണു് "കല ജീവിതത്തിനുവേണ്ടി" എന്നു വീണ്ടും വീണ്ടും പ്രഖ്യാപനം ചെയ്യപ്പെട്ടതു്. രണ്ടു സിദ്ധാന്തങ്ങളും ഇങ്ങനെ സമീചീനങ്ങൾതന്നെ എന്നു സ്പഷ്ടമാകുന്നു.

എ. ഐ. ആറിന്റെ (തിരുവനന്തപുരം) അനുവാദത്തോടുകൂടി.

# തുയിലുണത്തുപാട്ട്

## വട്ടോളി കൊച്ചുകൃഷ്ണൻ നായർ

കൈരളിപ്പെണ്മണി "ഏടലർച്ചെങ്കാൽച്ചിലങ്ക കിലുങ്ങുമാറോടിക്കളിച്ചു രസിച്ച" കാലത്തു പാടിയ പഴയ പാട്ടുകൾ ഭാഷാചരിത്രഗവേഷകന്മാർക്കു് അമൂല്യനിധികളാണു്. കേരളത്തിന്റേയും ഭാഷയുടേയും സംസ്കാരത്തേയും ചരിത്രത്തേയും കുറിക്കുന്ന നാഴികക്കല്ലുകളാണവ. ആ കല്ലുകൾ പലതും കാലം പറിച്ചുകളഞ്ഞു. ശേഷിച്ചവയെങ്കിലും നശിക്കാതെ സുസ്ഥിരമാക്കി ഭാവിതലമുറയ്ക്കു വഴികാട്ടുവാൻ തക്കവണ്ണം ക്രമപ്പെടുത്തേണ്ടതു ഭാഷാഭിമാനികളുടെ കത്തവ്യമാണു്.

ഭാഷാചരിത്രകാരന്മാരും, ഭാഷാപ്രേമികളിൽ ചിലരും പഴയ പാട്ടുകളെക്കുറിച്ചു സാമാന്യപ്രതിപത്തി പ്രദശിപ്പിച്ചിട്ടുണ്ടു്. പക്ഷേ, സമഗ്രമായ ഒരു ശേഖരണമോ, സൂക്ഷ്മമായ ഗവേഷണമോ ഇതുവരെ സംഭവിച്ചിട്ടില്ല. നവനവപ്രസ്ഥാനങ്ങൾ കൈരളിയെ ആക്രമിച്ചതോടുകൂടി പഴയതിനോടൊക്കെ വിപരീതമനോഭാവവും പ്രകടമായിക്കാണുന്നു.

അക്ഷരവ്യക്തിയും, അത്ഥവ്യാപ്തിയും, വൃത്തനിബന്ധനവും വളരെ കുറവായതുകൊണ്ടു പഴയപാട്ടുകൾ ത്യാജ്യങ്ങളെന്നു കരുതുന്നതു ഭാഷാഭിമാനികൾക്കു് അനുയോജ്യമല്ല. ആവക പാട്ടുകളിൽക്കൂടിയാണു നമ്മുടെ സാഹിത്യം ആദ്യമായി അറിയപ്പെടാനിടയായതെന്നുള്ളതു വിസ്മരിച്ചുകൂടാ. മതപരമോ വിനോദപരമോ ആയ ആവക കൃതികൾ താളത്തിനും ശ്രവണസുഖത്തിനുമാണു പ്രാധാന്യം നൽകുന്നതു്. കാവ്യസൗഭാഗ്യം കുറവാണെന്നിരുന്നാലും കൈരളിപ്പെണ്മണിയുടെ പിച്ചവയ്ക്കലിലുള്ള സൗന്ദയ്യം അതിലുണ്ടു്. അതു ദർശിച്ചു് ആനന്ദിക്കാൻ ഭാഷാപ്രേമികൾക്കു നിഷ്പ്രയാസം സാധിക്കും.

പരമ്പരയായി കേട്ടുപഠിച്ചു് ഇന്നും ഗ്രാമീണരുടെയിടയിൽ നടമാടുന്ന പഴയപാട്ടുകൾ പലതും തൊഴിൽപരമാണു്. പലപല മുഖപാഠംമൂലം "മുഹൂത്തം മൂത്തു"മായതുപോലെയുള്ള അശുദ്ധപാഠങ്ങൾ പാട്ടുകളിൽ ധാരാളം കലന്നുപോയിട്ടുണ്ടു്. എങ്കിലും വള്ളത്തോളിന്റെ ഭാഷയിൽ "ചെകിട്ടിനെല്ലാം പാൽക്കുഴമ്പായ" ആ പാട്ടുകൾ പാടി നീട്ടിയും കുറുക്കിയും താളത്തിനൊപ്പിച്ചുതന്നെ പ്രയോഗിച്ചുവരുന്നു. അവ ശ്രദ്ധിച്ചു പരിശോധിച്ചാൽ പഴയകാലത്തെ മലയാളികളുടെ അന്ധവിശ്വാസങ്ങൾ, ആചാരവിചാരങ്ങൾ ആദിയായ അനേകകാൎയ്യങ്ങൾ അതിൽ പ്രതിഫലിക്കുന്നുണ്ടെന്നു മനസ്സിലാക്കാം.

ആയിരക്കണക്കിനു ജാതികളുള്ള കേരളത്തിലെ പഴയ പാട്ടുകളിലെല്ലാം അവയുടെ നിഴലാട്ടം പ്രത്യക്ഷപ്പെടുന്നുണ്ടു്. സവണ്ണാവണ്ണഭേദവും പാട്ടുകളിൽനിന്നു മനസ്സിലാക്കാൻ പ്രയാസമില്ല. തൊഴിൽപരമായ പാട്ടുകൾ സവർണ്ണക്കും അവർണ്ണക്കും പ്രത്യേകമുണ്ടു്. ബ്രാഹ്മണിപ്പാട്ടു്, ഭദ്രകാളിപ്പാട്ടു്, തീയാട്ടുപാട്ടു് ഇത്യാദികൾ സവർണ്ണരുടെ വകയും; സർപ്പപ്പാട്ടു്, തോററംപാട്ടു്, തുയിലുണത്തുപാട്ടു് മുതലായവ അവർണ്ണരുടെ വകയും ആയി ഇന്നും നിലവിലിരിക്കുന്നു. ത്രിമൂത്തികളേയും മററു 'തെയ്വങ്ങളേ'യും മനുഷ്യന്റെ

വികാരങ്ങൾക്കൊക്കെ വിധേയരാക്കി ചിത്രീകരിക്കുന്ന സ്വഭാവം ഈ പാട്ടുകൾക്കെല്ലാം സാമാന്യമായി കാണുന്നുണ്ട്. തൊഴിൽ നിലനിൽക്കുന്നതിനു സഹായമായി, ഈവക പാട്ടുകളോടുകൂടിയ കർമ്മങ്ങൾ പുണ്യകാരണമെന്നു ജനസാമാന്യത്തിൽ വിശ്വാസം രൂഢമൂലമായി പരമ്പരയാ പ്രത്യക്ഷപ്പെട്ടുകാണുന്നു.

തുയിലുണർത്തുപാട്ട്, നാട്ടിലുള്ള കുറവന്മാർ അഥവാ പാണന്മാർ, കർക്കടകം പിറക്കുന്നതോടെ വീട്ടുതോറും കൊണ്ടുനടന്നു (ഏഴു ദിവസത്തേയ്ക്കു) ധാരാളം വിഭവങ്ങൾ ശേഖരിയ്ക്കുന്നു. പഞ്ഞക്കർക്കടകമാസത്തിൽ മൂധേവിയെ മുടിച്ച് ശ്രീദേവിയെ കുടിയിരുത്തുകയാണത്രേ അവർ ചെയ്യുന്നതു്. തുയിൽ എന്നാൽ നിദ്രയെന്നർത്ഥം. നിദ്രയിൽ മയങ്ങിക്കിടക്കുന്നവരെ ഉടുക്കുകൊട്ടിപ്പാടി ഉണർത്തുകയാണവർ ചെയ്യുന്നതു്. ഇതിന്റെ ആഗമമെന്തു്?

ഒരിക്കൽ ശ്രീ പരമേശ്വരൻ നിദ്രയിൽ അകപ്പെട്ടതിനുശേഷം ഉണരാതായി. പഠിച്ചപണി പതിനെട്ടുംനോക്കി പലരും പരിശ്രമിച്ചിട്ടും ഫലമുണ്ടായില്ല. പ്രശ്നം വച്ചു നോക്കിയതിൽ പാറച്ചിപെററ പന്തിരുകുലത്തിലെ പാണനായ തിരുവരങ്കനെ വരുത്തിയാൽ ഉണർത്താൻ കഴിയുമെന്നു മനസ്സിലാകുന്നു. അയാളെ വരുത്തി പരമശിവനെ ഉണർത്തി. അതുപോലെ മേലാളരെ ഉണർത്തുകയാണ് ഇന്നത്തെ ചടങ്ങ്.

ശ്രീപരമേശ്വരനെ ഉണർത്തുന്നതിനായി എന്തെല്ലാം പാട്ടപെട്ടു?

"ആയിരം ചെപ്പുകുടം വെള്ളം
തിരുമേനിമേലഭിഷേകം
അതിനാലും തിരുമെയ്യുലവിടെ
ഉണർന്നില്ല ഭഗവാനും
ആയിരം കറവകിടാങ്ങൾ
തിരുമേനിമേൽ കുതിപാഞ്ഞു
അതിനാലും തിരുമെയ്യുലവിടെ
ഉണർന്നില്ല ഭഗവാനും
ആയിരം ചെണ്ടതിമില
വാദ്യത്താലടിച്ചിതാ
അതിനാലെ തിരുമെയ്യുലവിടെ
ഉണർന്നില്ല ഭഗവാനും"

ഭഗവാൻ, എന്തുചെയ്തിട്ടും ഉണരാത്തതു നിമിത്തം എല്ലാവരും വിഷമിച്ചു. ഒടുവിൽ,

"തിരുവരങ്കന്റെ പെരുന്തുടിയോശ
കേട്ടാലെ ഉണരുള്ളൂ"

എന്നു തീർച്ചയാക്കി, അതിനു ആലോചനകൾ തുടരുന്നു. അതും വലിയ വിഷമപ്രശ്നമാണ്. വിളിച്ചാൽ വിളി അവിടെ എത്തുകയില്ല. ചെന്നു വിളിച്ചുകൊണ്ടുവരാൻ ആളെ കാണുന്നില്ല. പടികാവൽക്കാരൻ പാണ്ടിയാരെ വിളിച്ചുപറഞ്ഞപ്പോൾ "ഞാൻ പോയാൽ പടി അടപ്പു മുടങ്ങുമല്ലോ" എന്നായി. ചെണ്ടകൊട്ടുന്ന മാരാരും, ശംഖൂതുന്ന മാരാരും, പൂജക്കാരൻ എമ്പ്രാന്തിരിയും, പൂപറിക്കുന്ന വാരിയരും എല്ലാം ഈവിധം തടസ്സംപറഞ്ഞപ്പോൾ "ശ്രീ പോതിനല്ലമ്മ" വല്ലാതെ വിഷമിച്ചു. ഒടുവിൽ "മണിമന്ത്രക്കടലോടി"യെ വിളിച്ചു പറഞ്ഞയക്കുന്നു. അയാൾ "തത്തത്ത തരികിടതിമിതാത്തേ"ന്നു പാല്ക്കടലിൽ ചാടി. പിന്നീട് ഏഴുകടൽ കടന്നു തിരുവരങ്കന്റെ ആലയ്ക്കൽ ചെന്നുചേർന്നു.

അയാൾ, തിരുവരങ്കന്റെ ആല്യംചാരി, പാദം തോർത്തിനിന്നു് "തിരുവരങ്കാ, തിരുവരങ്കാ" എന്നു വിളി തുടങ്ങി. അയാൾ അവിടെയില്ല. വിളികേട്ടു് "പൂമങ്കച്ചെറുകറത്തി" പുറത്തുവന്നു. "തിരുവരങ്കൻ എവിടെപ്പോയി" എന്നു ചോദിച്ചപ്പോൾ,

"ഈഴോത്തുരാജാവിൻറവിടെ
മയിൽ കറാം തീർപ്പാൻപോയി."

എന്ന മറുപടി പറഞ്ഞു. തിരുവരങ്കനെ വരുത്താൻ രണ്ടുപേരുംകൂടി ആലോചന തുടങ്ങി. മണിമന്ത്രക്കടലോടി പറഞ്ഞതനുസരിച്ച് അവരം ദേവകരം കൊട്ടത്ത പെരുമ്പറയും അസുരകരം കൊട്ടത്ത മദ്ദളവും ഒന്നിച്ച് മുഴക്കി. അപ്പോഴത്തെ അവസ്ഥയെന്താണ്.

"കടൽ കലുങ്ങി മല കലുങ്ങി
മാനദേവൻ ഭയപ്പെട്ടേ."

തിരുവരങ്കൻ അതുകേട്ട് ഓടി എത്തുകയും ചെയ്തു.

കടലോടി വിവരം ധരിപ്പിച്ചപ്പോരം വളരെ വിഘ്നങ്ങരം തിരുവരങ്കൻ പറയുന്നു. "കൊട്ടുവാൻ തുടിയില്ല". കടലോടി വിട്ടില്ല. തുടിയുണ്ടാക്കാൻ അയയ്ക്കുന്നു. തിരുവരങ്കൻ "അയ്ങ്കുടി കണ്ണാളരു"ടെ പുരയ്ക്കൽ എത്തി വിവരം ധരിപ്പിച്ചു. അയാരം മഴ തേച്ചു തോളത്തേന്തി,

"കന്നിമേൽനിന്നതൊരു
വരിക്കപ്ലിലാമുറിച്ച്
മേൽത്തുണ്ടംമേൽക്കളഞ്ഞവരു്
കീഴ്ത്തുണ്ടം കീഴ്ക്കളഞ്ഞു്
നടുവിലെത്തുണ്ടംകൊണ്ടു്
ചെറുതുടി കടഞ്ഞെടുത്തു്
ആദിത്യചന്ദ്രനെപ്പിടിച്ച്
തുടിക്കണ്ണായ്കൊട്ടത്തിതാ
വെണ്ണൂലും കരിന്നൂലുകളും
തുടിച്ചരടായ് കൊട്ടത്തിതാ
ഗണപതിയുടെ കൊമ്പടത്തി
തുടിക്കോലായ് കൊട്ടത്തിതാ
വീരാളിപ്പട്ടിൽ പൊതിഞ്ഞു്
തിരുവരങ്കനു സമ്മാനം."

തുടിയുംകൊണ്ടോടാൻ തുടങ്ങിയപ്പോരം കണ്ണാളൻ വിളിച്ചുനിർത്തി ചോദിച്ചു—

"ഞാൻ തന്ന തുടി നീ എവിടെയെല്ലാം കൊണ്ടുപോകും?" "മണ്ണും, മനുഷ്യനും ഉള്ളിടത്തൊക്കെ" എന്നവൻ മറുപടി പറഞ്ഞു. ഉടനെ കണ്ണാളൻ :

"പതിനാലുവംശത്തിൻെറ
പടി കടത്തരുതെൻെറ തുടി"

എന്നറിയിച്ചു. പതിനാലുവംശം ആരെല്ലാമെന്നു തിരുവരങ്കൻ ചോദിച്ചു. "ആണ്ടി, പാണ്ടി, പണ്ടാരൻ, ചെമ്പുകൊട്ടി, കടുപ്പട്ടൻ, ചാലിയൻ, കൊഴവൻ, മാപ്പിള, പരദേശി" എന്നിങ്ങനെ കണ്ണാളൻ പറഞ്ഞതു കേട്ട് തിരുവരങ്കൻ അങ്ങനെ സമ്മതിച്ച് സത്യംചെയ്തു് പുരയ്ക്കൽ ഓടിയെത്തി. മുറിച്ചൂട്ടും, പഴങ്കുടയും പൂമങ്കക്കുറത്തിയുമായി പുലിയുടെ ചുമലിൽക്കയറി ഭഗവാൻെറ പടിക്കൽ ചെന്നുചേന്നു. പാണ്ടിയാരോടു പടിതുറക്കാൻ പറഞ്ഞിട്ടു കേട്ടില്ല. അവൻ തുടികൊട്ടി. പടിതുറന്നു.

തിരുവരങ്കൻ മുററത്തുചെന്ന് കൊടചാച്ച് ആചാരംചെയ്തു. ശ്രീഭഗവതിയോടു പറഞ്ഞ് ഭഗവാൻെറ തിരുമുഖംനോക്കി. നാളും പേരും ചോദിച്ച് പാദംതൊട്ട് പാടി ഉണത്തിത്തുടങ്ങി. ഭഗവാൻ ഉണന്നു. വെള്ളിക്കിണ്ടിയിലെ ജലം എടുത്തു് "ദൃഷ്ടിപാദം" നനച്ച് "തിരുവായ്ക്കൂമുതുചെയ്തു" (താംബൂലചർവ്വണം) ശേഷിച്ച "പാക്കം പഞ്ഞ" തിരുവരങ്കനും കൊടുത്തു.

ഈ കഥ പാടി കുറവന്മാർ നമ്മെ ഉണത്തുന്നതു നോക്കുക.

"അവ്വണ്ണം ഉണരുക തെളിവാ-
നീ സ്ഥലവും താവാടേ
അവ്വണ്ണം ഉണരുക തെളിവാ—
യെൻെറ തമ്പുരാൻ തിരുമേനി
അവ്വണ്ണം ഉണരുക തെളിവായ്
ശ്രീഭഗവതി തമ്പുരാട്ടികളും.
അവ്വണ്ണം ഉണരുക തെളിവായ്
ഓമനസ്സന്താനങ്ങളും

ജ്യേഷ്ഠ ഭഗവതിപുറം പോയിട്ട്
ശ്രീ ഭഗവതിയകം വസിക്ക ,
വിഷ്ണുഭഗവാൻ ഗോപുരംപോലെ
പടിവാതിൽ തെളിഞ്ഞിരിക്ക''

തുയിലുണർത്തുപാട്ടിനു പല പിരിവും ഉണ്ട്. അവയെല്ലാം അവർ പാടാറില്ല. രാത്രി മുഴുവൻ ഉറക്കമിളച്ച് പല വീട്ടുകളിലും പാടി പ്രതിഫലം പറ്റാനുള്ളതുകൊണ്ട് ചിലതൊക്കെ കുറയ്ക്കുക പതിവാണ്. തുയിലുണർത്തുപാട്ടെന്നപേരിൽ സുപ്രസിദ്ധമായ ഒരു പാട്ടുതീച്ചയായും പാടും. അതിന്റെ പ്രാരംഭം നോക്കുക.

"അച്യുതാ, തുയിലുണരേണം
ആനന്ദാ ഉണരുക
ഗോവിന്ദാ, തുയിലുണരേണം
ഗോപാലാ ഉണരുക."

ഈ ഉണർത്തൽ വളരെയധികം നീളുന്നുണ്ട്. ഈ സ്തുതി തിരുവരങ്കന്റെ സ്തുതിയെന്നാണു സങ്കല്പം. സ്തുതി വചനം സഹിയാഞ്ഞു് ഭഗവാൻ ഉണരുകയാണ്.

തിരുവരങ്കനും പൂമങ്കക്കുറത്തിയും മുറച്ചെട്ടും പഴംകുടയുമായി പുറപ്പെട്ടതായി പാട്ടിൽ പറയുന്ന മട്ടിലാണ് ഇവരുടേയും പുറപ്പാട്. കർക്കടകമാസക്കാലത്ത് കുട ആവശ്യംതന്നെ. ചൂട്ടല്ലാതെ വെളിച്ചം കാണാനുള്ള ടോർച്ച്ലൈററാന്നും അക്കാലത്തു കണ്ടുപിടിച്ചിരുന്നില്ല. ആ പഴയ മട്ടം ആചാരങ്ങളും ഇക്കാലത്തും അനുവർത്തിക്കപ്പെടുന്നു.

ഉണർത്തുപാട്ടു കഴിഞ്ഞിട്ട് ശ്രീ ഭഗവതിയെകുടിയിരുത്തുന്ന പാട്ടാണ്.

"ശ്രീപോതി" എഴുന്നോറു് പള്ളിവിളക്കുകൊളുത്തി പടിത്തിണ്ണയിൽ വയ്ക്കുന്നു. നെയ്പകന്ന് രത്നത്തിരിയിട്ടു. വെള്ളിച്ചൂലുകൊണ്ടു അടിച്ചുവാരി തളിച്ചു. വെള്ളിമുറവുമെടുത്ത് പള്ളിയറയിൽചെന്നു, പഴവിത്ത്, നെല്ല്, അരി, ഉപ്പ്, മുളക്, മഞ്ഞള്, കായ്, എണ്ണ, വെളിച്ചെണ്ണ, ഇഞ്ചി, വാക, ഉപ്പുമാങ്ങ, കൊട്ടത്തേങ്ങ, ശർക്കര ഇതെല്ലാം എടുത്തുവയ്ക്കുന്നു. ഭഗവാൻ കയ്മറം കനകവള ഉഴിഞ്ഞുവയ്ക്കുന്നു. പലയാഭരണങ്ങളും വച്ചതിന്റെ ശേഷം പിന്നെ ഉഴിച്ചിലാണ്. ദേവാദികളെ, കന്നാലികളെ, ഗൃഹത്തെ എന്നു വേണ്ട എല്ലാം ഉഴിയുന്നു. തന്നെത്താനെയും തന്റെ ഭർത്താവിനേയും ഉഴിഞ്ഞതിനു ശേഷം മുറ്റൽ അടിയാനു കൊടുക്കുകയാണ്. ഇങ്ങനെ "ജ്യേഷ്ഠ ഭഗവതിപുറംപോയിട്ട്–ശ്രീ ഭഗവതിയകംകൊള്ളു''ന്നതിനു പ്രതിഫലമായി തിരുവരങ്കന്റെ പിൻഗാമിം പലതും ഇരന്നുവാങ്ങാൻ മടിക്കുന്നില്ല. നെല്ല്, വസ്ത്രം, ഉപ്പ്, മുളക്, പുളി, മുറക്കാൻ, മാങ്ങാ മുതലായി ഓരോന്നു ചോദിക്കുന്നതു പലക്കും അനുഭവമാണ്.

"ശ്രീ പോതി" തിരുവരങ്കനിൽ സംപ്രീതയായി കാട്ടരിക്കാൻ നിയമിച്ചു എന്നൊരു കഥയുണ്ട്. കാട്ടിൽക്കൂടി നടക്കുമ്പോൾ കടുവ മുരളുന്ന ശബ്ദംകേട്ട് ഭയപ്പെട്ട് അവൻ ഭഗവതിയുടെ അടുക്കൽ ചെന്നു സങ്കടം പറഞ്ഞു:–"കാട്ടുപട്ടിയെക്കൊണ്ടു കടിച്ചു കൊല്ലിക്കാനാണോ അടിയന് ഈ വരം തന്നതു്?" അതു കേട്ട നല്ലമ്മ, "ഇനി നിനക്കെന്തുവരമാ, വേണ്ടതു് പൊട്ടച്ചേരമാൻ തിരുവരങ്കാ''എന്നു ചോദിച്ചുകൊണ്ട് ആനയെ മേയ്ക്കാൻ നിയമിച്ചു. അവൻ ആനയെ, മാടക്കാലിന്മേൽ ചെറുതാലിച്ചരടഴിച്ചു പിടിച്ചു കെട്ടി. ഞങ്ങണപ്പുല്ലു തീററവച്ചു. കണ്ണൻചിരട്ടയിൽ വെള്ളംകൊടുത്തു. ആന പാതിരാനേരത്തു് മാടക്കാലുംവലിച്ച് ഓടി. ഓടിപ്പോകുന്ന ആനയെ നോക്കി തിരുവരങ്കൻ പറയുകയാണ്: "നില്ല നില്ലെടാ മുതുകത്തു കൂനാ, മുപ്പുറം ചുണ്ടാ, നാലുകാലും പെരിക്കാലാ, തന്റെ വണ്ണം തനിക്കറിയാത്തോനേ, എന്റെകുറ

ത്തീടെ ചെറുതാലിച്ചരട് തന്നേച്ചുപോടാ" ആന അതൊന്നും കേൾക്കാതെ ഓടി ക്കളഞ്ഞു. പിന്നേയും തിരുവരങ്കൻ "ശ്രീ പോതി"യുടെ അടുക്കൽ ചെന്നു സങ്കട പ്പെട്ട് "എനിക്കു ഇനിയൊരു വരം തരണം" എന്നപേക്ഷിച്ചു.

ആ നല്ലമ്മ, കണ്ണൻ, എന്നും കാരി എ ന്നും പേരുള്ള രണ്ടു പോത്തുകുട്ടികളെ കൃഷി ക്കായി കല്പിച്ചുകൊടുത്തു. അവൻ അവ യെക്കൊണ്ടുപോയി ഒന്നിനെ കിഴക്കോട്ടും ഒന്നിനെ പടിഞ്ഞാട്ടും തിരിച്ചു നിറുത്തി. കൊമ്പുവെട്ടി നുകംവെച്ചിട്ടു. വാലുവെട്ടി കെ ട്ടു വള്ളിയിട്ടു. (പാണൻപോത്തു പൂട്ടിയ പോലെ എന്ന പഴഞ്ചൊല്ല് ഇവിടെ സ്മ ര്‍ത്തവ്യമാണ്.) തട്ടിപ്പകന്നു വന്നപ്പോൾ കി ഴക്കോട്ടു പോയതു കാട്ടുപോത്ത്. പടിഞ്ഞാ ട്ടുപോയതു കടലിൽ ക്രൂകി. അതാണു ക ടൽപന്നി. ഈ കാഴ്ച കണ്ട തിരുവരങ്കൻ വിളിച്ചു പറയുകയാണ്. "എന്റെ മാ ളോക്ക് ഉണ്ടായി വരട്ടെ. എനിക്കു ഇല്ലാ ണ്ടും വരട്ടെ. ഉണ്ടായാൽ ചെന്നെല്ലും വരി നെല്ലും ആകട്ടെ. അതു് അണ്ണീം കിളീം കുത്തിപ്പോട്ടെ"

തിരുവരങ്കൻ വീണ്ടും ശ്രീ ഭഗവതിയുടെ അടുക്കലോടിയെത്തി. "ഈ വരം വേണ്ട. ഇനിയൊരുവരം തന്നാൽ" മതി എന്നപേ ക്ഷിച്ചു. "ഇനിയെന്തൊരു വരമാടാ, പൊ ട്ടച്ചേരമാൻ തിരുവരങ്ക" എന്നു ചോദിച്ച് ഇപ്രകാരം അരുളിച്ചെയ്തു.

"കള്ളക്കർക്കടകമാസക്കാലങ്ങളിൽ പാ മ്പും തവളയും ഉടൽക്കൂടിക്കിടക്കുമ്പോൾ ചെകുത്താനും നെഞ്ചും കൊട്ടുന്നു്, പാ മ്പിന്നാലും കൊട്ടുന്നു എന്റെ പേരും പറഞ്ഞ് ഏഴ് വീട്ടുപാടിക്കോടാ. ഉപ്പാ യാലും പുളിയായാലും നെല്ലായാലും അ രിയായാലും, മുണ്ടായാലും മുറിയായാലും, പുത്തനായാലും എന്റെ നാമധേയം പ റഞ്ഞ് ചോദിച്ചാൽ നിനക്കു കിട്ടും"

ഈ കഥയിൽ തിരുവരങ്കനെ ആനമണ്ട നാക്കാൻ ശ്രമിച്ചിട്ടുണ്ടെങ്കിലും തുയിലുണ ര്‍ത്തുപാട്ടു നടത്തി പ്രതിഫലം പററാനുള്ള അവകാശം തീറെഴുതിക്കൊടുത്തിരിക്ക യാണ്. ആ വരമനുസരിച്ചു മൂശേട്ടയെ മാററി ശ്രീഭഗവതിയെ പ്രതിഷ്ഠിക്കാൻ വരുന്നതുമൂലം, ഏതർദ്ധരാത്രിക്കും വന്നു നിദ്രാഭംഗം ചെയ്യുന്നതിനെ ആരും പ്രതി ഷേധിക്കുന്നില്ല. "എന്റെ പേരുപറഞ്ഞു ചോദിച്ചാൽ കിട്ടും' എന്ന വരം അനുസ രിച്ചായിരിക്കണം പാട്ടുകഴിഞ്ഞ് പതിവു ള്ളതു കൊടുത്താലും വീണ്ടും വീണ്ടും ഓരോന്ന് ഇരന്നു മേടിക്കാൻ ശ്രമിക്കു ന്നതു്.

വിദ്യാഭ്യാസവും പരിഷ്കാരവും ആ സമു ദായത്തിൽ വർദ്ധിച്ചാൽ ഈ തൊഴിലിനു ആളുണ്ടാകുമോ എന്നു സംശയമാണ്. ഇ പ്പോൾത്തന്നെ പട്ടണങ്ങളിൽ ഈ ചടങ്ങു പാലിക്കപ്പെടുന്നുണ്ടെന്നു തോന്നുന്നില്ല. തുയിലുണര്‍ത്തുപാട്ടിനെ പരാമർശിച്ചുള്ള ഈ ലഘുവായ അന്വേഷണം, ദേശാഭി മാനികളുടെ ഉപരിചിന്തനത്തിനു ഉപക രിക്കുമാറാകട്ടെ!

# വിവേകാനന്ദസ്വാമി-മദ്രാസിൽ

(സ്മരണകൾ)

തോപ്പിൽ ഗോപാലപിള്ള.

സ്വാമി ചിക്കാഗോയിൽനിന്ന ഇൻഡ്യയിലേക്ക മടങ്ങിവന്നതു 1897-ലാണല്ലൊ. കൊളംബൊവിൽനിന്ന വടക്കോട്ടുള്ള യാത്രയിൽ വഴിക്കുള്ള പ്രധാന സ്ഥലങ്ങളിൽവച്ചു് ദേശാഭിമാനികളായ ഭക്തജനങ്ങളുടെ സപര്യാദികൾ സ്വീകരിച്ചു സസുഖം മദിരാശിയിൽ വന്നചേൎന്നു. അവിടത്തെ സ്വീകരണം വളരെ വലിയ തോതിലുള്ളതായിരുന്നു. അത്രമാത്രം ആഡംബരത്തിൽ ഒരു സ്വീകരണോത്സവം അന്നുണ്ടായിരുന്ന വൃദ്ധന്മാരുടെ ഓർമ്മയിൽ അതിനുമുമ്പു് ഒരിയ്ക്കലും അവിടെ നടന്നിട്ടില്ല റെയിൽവേസ്റ്റേഷൻതന്നെ കുറച്ചു നേരത്തേക്ക ഒരു മഹാനഗരമായിത്തീൎന്നു. അവിടെവച്ചു സ്വാമിയ്ക്കു ലഭിച്ച സൽകൃതിപരമ്പര സാമ്രാട്ടുകൾക്കുപോലും അഭ്യസൂയയെ ഉത്ഭവിപ്പിച്ചിരിക്കും.

അമേരിക്കയിൽനിന്നും സ്വാമി ഇങ്ങോട്ടു തിരിച്ചതായിട്ടു പത്രങ്ങളിൽ കണ്ടപ്പോൾ മുതൽ ഭാരതത്തിലുള്ള ഭക്തജനങ്ങൾ സ്വാമിദൎശനത്തിനു അക്ഷമരായിട്ടു ദിവസഗണനംചെയ്തു തുടങ്ങി. ഭാരതീയ രീതിയിൽതന്നെ സ്വാമിയെ സ്വീകരിച്ചു സൽകരിയ്ക്കണമെന്നു നേതാക്കന്മാർ നിശ്ചയിച്ചു. ഒന്നിനും യാതൊരു ലോപവും ഉണ്ടായില്ല. സ്വാമിയുടെ അമേരിക്കയിലെ അലോകസാമാന്യമായ വിജയം ശരിയായിട്ടു് അറിഞ്ഞിരുന്ന ഗവർമ്മെൻറും ഇക്കാര്യത്തിൽ അനുകൂലമനോഭാവംതന്നെ കാണിച്ചു. കുംഭകോണത്തെ സ്വീകരണം, മംഗളപത്രസമർപ്പണം, പ്രസംഗങ്ങൾ മുതലായതെല്ലാം സവിശേഷം ഗണനാൎഹങ്ങളാണു്. അവിടെനിന്നും സ്വാമി മദിരാശിയിലെത്തിയപ്പോൾ ഹിന്ദുവൎഗ്ഗത്തിലപ്പെട്ട വലിയ ഉദ്യോഗസ്ഥന്മാർ, ധനാഢ്യരായ ഇടപ്രഭുക്കൾ, വക്കീലന്മാർ, വണിക്ശ്രേഷ്ഠന്മാർ, എന്നുവേണ്ടാ, അന്നുകാലത്തു നഗരവാസികളായ മാന്യജനങ്ങളെല്ലാം തന്നെ സ്റ്റേഷനിൽ എത്തി സ്വാമിയെ എതിരേല്ക്കാൻ തയാറായിട്ടു നില്ക്കുന്നുണ്ടായിരുന്നു. നിയന്ത്രണാതീതമായ ജനസമ്മർദ്ദം അസുഖസംഭവങ്ങൾ വല്ലതും ഉണ്ടാക്കുമോ എന്നുള്ള സംശയം നേതാക്കന്മാൎക്കു് ഉണ്ടാകാതെയിരുന്നില്ല. പോലീസ്സൂപ്രണ്ടുതന്നെയാണു നേരത്തേ സ്ഥലത്തെത്തി സമാധാനപരിപാലനം വേണ്ടതുപോലെ ചെയ്തു കൊണ്ടിരുന്നതു്. എന്നാൽ ചിരപ്രതീക്ഷിതമായ സ്വാമിദൎശനവിഷയത്തിൽ സാധുക്കൾക്കുപോലും ഒരു വിഷമവും നേരിട്ടുകൂടാ എന്നു നേതാക്കന്മാർ നേരത്തേ തന്നെ അധികാരികളെ അറിവിച്ചിരുന്നതിനാൽ ആൎക്കും എവിടെയും ചെന്നുനിന്നു സ്വാമിയെക്കാണാമായിരുന്നു. സ്വാമി തൃപ്പാദങ്ങൾ വണ്ടിയിൽനിന്നിറങ്ങി ജനങ്ങളെ അഭിവാദ്യം ചെയ്തപ്പോൾ ജനസമൂഹത്തിൽനിന്നും ഉണ്ടായ ആർപ്പുവിളി വിദേശീയാധിപത്യത്തിൽ തന്റേതുമറന്നു് ഉന്മേഷരഹിതരായിത്തീൎന്നിരുന്ന ഭാരതീയ ജനതയുടെ ആദ്യത്തെ ചൈതന്യപ്രകടനമായിരുന്നു. ആ മഹാജനസഞ്ചയം അവൎക്കുതന്നെ അറിഞ്ഞുകൂടാത്തതായ ഒരു പരമാനന്ദത്തിൽ മുഴുകി തന്നെത്താൻ മറന്നു് ആ മഹാജ്ഞാനിയിൽതന്നെ ആ

ത്മലയം പ്രാപിച്ചു. കണ്ടിട്ടും കണ്ടിട്ടും ആൎക്കും മതിവരുന്ന ഭാവമില്ല. ആനന്ദാനുഭൂതിയിൽ തൃപ്തി വന്നവരുണ്ടോ?

സ്വാമിതൃപ്പാദങ്ങളുടെ വിശ്രമവാസത്തിനു തയ്യാറാക്കിയിട്ടുള്ള സ്ഥലത്തേക്കു പുറപ്പെടുന്നതിനു നേതാക്കന്മാർ സ്വാമിയെ ക്ഷണിച്ചു. അക്കാലത്തു ചെന്നപട്ടണത്തിൽ പൊതുജനങ്ങൾ ചേൎന്നു നടത്തുന്ന ഏതു കാര്യത്തിനും മുന്നിട്ടുനിന്നു പ്രവൎത്തിയ്ക്കാൻ സർവഥാ യോഗ്യനെന്നു സർവസമ്മതി സമ്പാദിച്ചിരുന്ന സർ. സുബ്രഹ്മണ്യയ്യർതന്നെയായിരുന്നു ഈയവസരത്തിലും നേതൃത്വം വഹിച്ചതു്. ആനന്ദകരമായ കുശലപ്രശ്നത്തിനുശേഷം നാലു വെള്ളക്കുതിരകളെ കെട്ടിയ ഒരു വലിയ പുത്തൻ വണ്ടിയിൽ സ്വാമി കയറിയിരുന്നു. വണ്ടി വിടാൻ ഭാവിച്ചു. അപ്പോൾ സർ സുബ്രഹ്മണ്യയ്യർ മുന്നോട്ടുവന്നു കുതിരകളെ അഴിച്ചുമാററാൻ പറഞ്ഞപ്പോൾ ആളുകൾ അതിന്റെ അൎത്ഥം മനസ്സിലാകാതെ അമ്പരന്നുനിന്നുപോയി. ഈ പുണ്യാത്മാവിനെ വഹിച്ചുകൊണ്ടുപോകേണ്ടതു മൃഗങ്ങളല്ലെന്നും, അതു് ആത്മബോധമുള്ള നാംതന്നെയാണു ചെയ്യേണ്ടതെന്നും അദ്ദേഹം പറഞ്ഞപ്പോഴേയ്ക്കും കുതിരകളെ അഴിച്ചു മാററിയിട്ടു പ്രമാണികളെല്ലാം വണ്ടിവലിക്കാൻ സന്നദ്ധരായി. അതിലും പ്രഥമസ്ഥാനി സർ സുബ്രഹ്മണ്യയ്യർ തന്നെയായിരുന്നു. ഇതു ഭാരതീയൎക്കു സനാതനധൎമ്മത്തോടുള്ള ഭക്ത്യാദരബഹുമാനങ്ങളുടെ സ്വാഭാവികമായ പ്രകാശനമാണെന്നുള്ള സന്തോഷകരമായ സങ്കല്പത്താൽ സ്വാമി അതിനെ ആരംഭത്തിൽ നിഷേധിച്ചില്ല. സമയാചാൎയ്യന്മാരെ ഈശ്വരത്വേന പൂജിക്കുന്നതു ഭാരതീയരുടെ ഒരു ആചാരമാണല്ലൊ. എന്നാൽ ഭാരതമാതാവിന്റെ ക്ഷേമൈശ്വര്യാഭിവൃദ്ധിയെ ലക്ഷ്യമാക്കി സനാതനധൎമ്മപ്രചരണം ആത്മകൃത്യമായി സ്വീകരിച്ചിരിക്കുന്ന ലോകസേവകനായ ഒരു ഭിക്ഷുവിനു് അത്തരത്തിലുള്ള ബഹുമാനസ്വീകരണം അവിഹിതമാണെന്നും, അതിനാൽ മാന്യസഹോദരന്മാർ അവരുടെ ഉദ്യമത്തിൽനിന്നും വിരമിക്കണമെന്നും, ഇല്ലെങ്കിൽ താൻ വണ്ടിയിൽനിന്നും ചാടിയിറങ്ങുമെന്നും വിളിച്ചുപറഞ്ഞപ്പോൾ എല്ലാവരും കൃതാൎത്ഥരായിട്ടു പിന്മാറിനിന്നു. അനന്തരം കുതിരകളെ വണ്ടിക്കുകെട്ടി ഘോഷയാത്രയാരംഭിച്ചു. പോലീസ് സൂപ്രണ്ടസായിപ്പു് ഒരു കുതിരപ്പുറത്തു കയറി സ്വാമിയുടെ വണ്ടിയോടു ചേൎന്നു നിന്നിരുന്നു. പോലീസുകാരുടെ കൃത്യനിൎവഹണസാമൎത്ഥ്യത്തിൽ ആ മഹാജനപ്രവാഹം ശാന്തമായിട്ടുതന്നെ നയിക്കപ്പെട്ടു. ഇത്ര വലിയ ഒരു ആൾക്കൂട്ടത്തിൽ തിക്കും തിരക്കും, ഉന്തും തള്ളും ഉണ്ടാകാതെ തരമില്ലല്ലൊ. എങ്കിലും അതെല്ലാം ഭക്തി എന്ന ഏകരൂപത്തിൽ ഒതുങ്ങിനിന്നതിനാൽ ആൎക്കും യാതൊരു പരാതിയും ഉണ്ടായതേയില്ല. റോഡിൽ ഒതുങ്ങാത്ത ആ ജനപ്രവാഹം ഇത്ര ശാന്തമായിട്ടു എങ്ങിനെ മുന്നോട്ടുനീങ്ങിയെന്നുള്ളതു വിസ്മയം തന്നെ.

കടപ്പുറത്തുള്ള ബിൽഗിരി അയ്യങ്കാരുടെ ഒരു വലിയ ബംഗ്ലാവാണു സ്വാമികൾ വിശ്രമിക്കാൻ സൌകൎയ്യപ്പെടുത്തിയിരുന്നതു്. മൈലാപ്പൂരു റോഡു് അന്നു പുത്തനായിരുന്നു. അവിടം ബ്രാഹ്മണസങ്കേതമാണല്ലൊ. ഓരോ ഗൃഹത്തിന്റെ പടിക്കലും നിറപറ, നിലവിളക്കു്, പൂൎണ്ണകുംഭം മുതലായവയെല്ലാം വളരെ ഭംഗിയായിട്ടുതന്നെ തയാർ ചെയ്തിരുന്നു. കുലവാഴകൾ, നാനാവിധത്തിലുള്ള പുഷ്പമാല്യങ്ങൾ, തോരണങ്ങൾ മുതലായ മാൎഗ്ഗാലങ്കാരങ്ങൾ ആ നെടുനീളൻ റോഡിന്റെ ഒരററം മുതൽ മറേറ

അററംവരെ ഇടവിടാതെ ഉണ്ടായിരുന്നുന്നു പറഞ്ഞാൽ ആ കാഴ്ചയുടെ വിശേഷതയും പൂർണ്ണതയും ഒട്ടുംതന്നെ മതിയാകയില്ല. ആ ഘോഷയാത്രയിൽ നിലത്തു ചവുട്ടിനടന്നവർ വളരെ ചുരുക്കംതന്നെ. ലക്കില്ലാതെ തള്ളിക്കേറുന്നവരുടെ ചവിട്ടുകൊണ്ടു കാലു ചമ്മന്തിയാകുമെന്നു കണ്ടപ്പോൾ ചെറുപ്പക്കാരായ ഞങ്ങൾ അധികംപേരും വഴിയുടെ ഇരുവശത്തുമുള്ള ചാലമരങ്ങളിൽ കയറിയിരുന്നു് യാത്രാഘോഷം ഉപദ്രവമൊന്നുമില്ലാതെതന്നെ കണ്ടു. സ്വാമിയുടെ വണ്ടി മുന്നോട്ടു കടന്നുകഴിയുമ്പോൾ മരത്തിൽനിന്നിറങ്ങി പിന്നിൽക്കൂടി ഓടിപ്പോയി വേറെ മരങ്ങളിൽ ചെന്നു കേറിക്കൊള്ളും. അന്നു് ആ മരങ്ങൾക്കു ഒരു തെങ്ങിന്റെ വണ്ണമേ ഉണ്ടായിരുന്നൊള്ളൂ. ഇരുവശങ്ങളിൽനിന്നും സ്വാമിതൃപ്പാദങ്ങളിൽ വന്നു വീഴുന്ന പൂമാലകൾക്കു ഒരു അറുതിയും കണ്ടില്ല. സ്വാമിയുടെ വിശാലമായ നയനങ്ങൾ ഉഭയപാർശ്വങ്ങളിലും സശ്രദ്ധം സഞ്ചരിച്ചുകൊണ്ടിരുന്നു. അക്കൂട്ടത്തിൽ ഒരു വിശേഷസംഭവമുണ്ടായി. ഭക്തിപരവശയായ ഒരു ഉത്തമസ്ത്രീ ഒരു താലത്തിൽ കുറെ പുഷ്പലതാദികൾ വഹിച്ചുകൊണ്ടു സ്വാമിസന്നിധിയിലേക്കു സർവ്വശക്തിയും ഉപയോഗിച്ചു തള്ളിക്കേറിവരുന്നതു കണ്ടപ്പോൾ കരുണാപരവശനായ സ്വാമി വണ്ടി നിറുത്താൻ പറയുകയും, ആ സതീരത്നത്തെ തള്ളുകൊള്ളിക്കാതെ തന്റെ അടുക്കലേയ്ക്കു കടത്തിവിടുന്നതിനു സൂപ്രണ്ടിനോടു ആവശ്യപ്പെടുകയും ചെയ്തു. ആ നാരീമണി താൻ കൊണ്ടുവന്നഉപഹാരങ്ങൾ സ്വാമിതൃപ്പാദങ്ങളിൽ സമപ്പിച്ചു് അനുഗ്രഹം വാങ്ങി യാത്രതിരിച്ചപ്പോൾ അവർ ജനസമ്മർദ്ദമില്ലാത്ത സ്ഥലത്തു പോലീസുസഹായത്തോടുകൂടി ചെന്നെത്തുന്നതു സ്വാമി നോക്കിക്കൊണ്ടുതന്നെയിരുന്നു. ഇതിനു ഒരു അഞ്ചുമിനിട്ടുനേരം യാത്ര അവിടെ നില്ക്കേണ്ടിവന്നു. ഇങ്ങനെ സ്വാമിതൃപ്പാദങ്ങൾ ഭക്തവാത്സല്യം പ്രദശിപ്പിച്ചിട്ടുള്ള സന്ദർഭങ്ങൾ വളരെയുണ്ടു്. ഈ മഹാഘോഷയാത്ര രണ്ടു മണിക്കൂറിലധികം നീണ്ടുനിന്നു. ഒടുവിൽ ആ പ്രവാഹം സമുദ്രസംഗമേച്ഛകൊണ്ടെന്നു തോന്നുമാറു കടൽക്കരയിൽ എത്തിച്ചേർന്നു. അവിടെ ആ വിശാലമായ മന്ദിരത്തിന്റെ മുൻവശത്തു് എത്രയാളുകൾക്കു വേണമെങ്കിലും ഇരിക്കാൻ മാത്രം വിസ്താരമുള്ള ഒരു പന്തൽ തയാർചെയ്തിരുന്നു. അതിലിരുന്നു് എല്ലാവരും ഒന്നു വിശ്രമിച്ചു. സ്വാമിയും കുറച്ചുനേരം നേതാക്കന്മാരോടുകൂടി ഒരു സല്ലാപം നടത്തി. മേലാൽ വേണ്ട നടപടികളെല്ലാം അപ്പോഴപ്പോൾ സ്വാമികളെ അറിവിക്കുന്നതുകൂടാതെ പത്രങ്ങൾവഴി പൊതുജനങ്ങളെ തെരിയപ്പെടുത്തുന്നതുമായിരിക്കുമെന്നു പറഞ്ഞു നേതാക്കന്മാർ യാത്രചോദിച്ചു പിരിയാൻ ഭാവിച്ചപ്പോൾ സ്വാമി മദിരാശിയിൽ താമസിക്കുന്നിടത്തോളംകാലം ദിവസവും സ്വാമിയെ വന്നുകാണുന്നതിനും ജ്ഞാനോപദേശം ലഭിക്കുന്നതിനും എല്ലാവക്കും സൗകര്യമായ ഒരു സമയം നിശ്ചയിക്കണമെന്നു ഭക്തജനങ്ങൾ ചെയ്ത നിർവ്യാജമായ അപേക്ഷയെ സ്വാമി കരുണാപൂർവം സ്വീകരിച്ചു. അങ്ങിനെ അനുഗ്രഹമുള്ളവരെല്ലാം കാലത്തും വൈകിട്ടും അപ്പന്തലിൽ ഒരുമിച്ചു ചേരണമെന്നും അവരോടു സാംസ്കാരികമായ എല്ലാ കാര്യങ്ങളും ആത്മജ്ഞാനപ്രകാശത്തിൽ സംസാരിക്കാൻ താൻ തയ്യാറായിരിക്കുമെന്നും സ്വാമിതൃപ്പാദങ്ങൾഅരുളിച്ചെയ്തതു കേട്ടു് അത്യന്തം സംതൃപ്തരായ ജനങ്ങൾ നമസ്കാരവചനംചൊല്ലിയിട്ടു യാത്രയായി. അന്നു 'കീ ജേ' വിളി ഉണ്ടായിട്ടില്ല.

അന്നദിനം അനുഷ്ഠിച്ചുവന്ന ഈ സമ്മേളനമാണ സ്വാമിയുടെ ഗീതാക്ലാസ് എന്ന് അറിയപ്പെട്ടന്നതു്. ഗീത വായിച്ച് അർത്ഥം പറയുകയല്ല അവിടെ നടന്നതു്. ജ്ഞാനേച്ഛുക്കളുടെ സന്ദേഹനിവാരണം, അന്യമാർഗ്ഗക്കാരുടെ വാദങ്ങൾക്ക സമാധാനവചനം, ആത്മവിദ്യാവൈശിഷ്ട്യപ്രതിപാദനം, ഒരു വാക്കകൊണ്ടോ നോക്കകൊണ്ടോ ദുസ്തർക്കനിരോധനം മുതലായതെല്ലാം അവിടെനടന്നിരുന്നു. ഇതിനെല്ലാം പ്രമാണമായിട്ട ചൊല്ലന്നതു ഗീതതന്നെ. ഉപനിഷത്തുകളും, ഇതിഹാസപുരാണാദികളും എല്ലാം ഇതിനിടയിൽ ആ ദിവ്യജിഹ്വയിൽ നൃത്തംചെയ്തകൊണ്ടുതന്നെയിരുന്നു. പാശ്ചാത്യതത്വസിദ്ധാന്തങ്ങളെപ്പററി പ്രതിപാദിക്കുന്നതു കേട്ടാൽ സ്വാമിയുടെ പഠിത്തം മുഴുവനും അതായിരുന്നുവെന്ന തോന്നിപ്പോകും.' ഇക്കാലത്തിൽ സ്വാമിയെപ്പോലെ സന്ദേഹരഹിതമായ ജ്ഞാനമുള്ള ഒരു തത്വജ്ഞാനപ്രഫസറം കാണുകയില്ലെന്നാണ് ഒരു ഉത്തമക്രിസ്തുശിഷ്യനും ക്രിസ്ത്യൻകാളേജ് പ്രിൻസിപ്പലും തത്വജ്ഞാന പ്രൊഫസറുമായ ഡാക്ടർ സ്കിന്നർ അഭിപ്രായപ്രകടനംചെയ്തതു്. ആ കാളേജിൽ തന്നെ ഫിസിക്സ് അസിസ്റ്റൻറ് പ്രൊഫസറായിരുന്ന മി. ലക്ഷ്മീനരസുവായിരുന്നു ബുദ്ധമതത്തിൻെറ ഭാഗംപിടിച്ചു വാദിച്ചിരുന്നതു്. ഇവരേക്കൂടാതെ വേറെ പലരും ആത്മാർത്ഥതയോടുകൂടി വാദപ്രതിവാദങ്ങൾ നടത്തിയിരുന്നെങ്കിലും അവരുടെ പേരുകൾ ഇപ്പോൾ ഓർമ്മയിൽ എത്തുന്നില്ല. സ്വാമിയുടെ ജ്ഞാനമാർഗ്ഗത്തിൽ സന്ദേഹമോ അസ്ഥിരതയോ ഇല്ലെന്നുള്ള പരമാർത്ഥം പണ്ഡിതന്മാൎക്ക വിശ്വാസം വരാൻ വളരെനേരം വേണ്ടിവന്നില്ല. ഉറപ്പായിട്ടുള്ളതേ പറയൂ. പറഞ്ഞതിൽ ഉറച്ചുനില്ക്കുകയുംചെയ്യും. സ്വാമികളുടെ കഥനങ്ങളെല്ലാം അപ്പോഴപ്പോൾ ചുരുക്കെഴുത്തിൽ കുറിച്ചെടുക്കുന്നതിന് ഒരു പാശ്ചാത്യശിഷ്യൻ എപ്പോഴും അടുത്തുതന്നെയുണ്ടായിരുന്നു. ഈ സായ്പിൻെറ വസ്ത്രധാരണം ഭാരതീയരീതിയിലായിരുന്നു. ഈ സമ്മേളനം ദിവസവും കാലത്തു മുടങ്ങാതെ തന്നെ നടന്നിരുന്നു. പുറമേ പോയി വലിയ പ്രസംഗങ്ങൾചെയ്യേണ്ടതായിവരുന്ന ദിവസങ്ങളിൽ വൈകിട്ട സമ്മേളനം മിക്കവാറും കാണുകയില്ല. ഇവിടെ വരുന്നവരെല്ലാം അവിടെയും കാണും.

സ്വാമിയുടെ അമേരിക്കൻയാത്രയെക്കുറിച്ചുംമററും സ്വാമി പറഞ്ഞു കേൾക്കാനുള്ള ആഗ്രഹം യഥായോഗ്യം നിറവേററുന്നതിനു വേണ്ട നടപടികളെല്ലാം വളരെ വേഗത്തിൽ നേതാക്കന്മാർ നിശ്ചയിച്ചു. പ്രസംഗങ്ങൾ ഇംഗ്ലീഷിലായതുകൊണ്ടു ശ്രോതാക്കൾ അധികം കാണുകയില്ലെന്നു വിചാരിച്ച് ആയിരം ടിക്കററ മാത്രം അടിപ്പിക്കയും ടൌൺഹാളിൽവച്ചു സമ്മേളനം നടത്താൻ തീർച്ചയാക്കുകയും ചെയ്തു. ടിക്കററ വാങ്ങിയവരെല്ലാം നിശ്ചിതസമയത്തിനു മുമ്പുതന്നെ ഹാളിൽ എത്തി സ്ഥലംപിടിച്ചിരുന്നു. നേതാക്കന്മാരുടെ അകമ്പടിയോടുകൂടി സ്വാമിയും വന്നുചേർന്നു. സ്വാമി പ്രസംഗിക്കാനും ആരംഭിച്ചു. അപ്പോൾ ടൌൺഹാളിനു വെളിക്കുണ്ടായ കോലാഹലം പറഞ്ഞറിവിക്കാൻ ആവതല്ല. അകത്തുള്ളതിൽ പതിരട്ടി ആളുകൾ പുറത്തുണ്ടായിരുന്നു. 'ഞങ്ങൾകൂടി കേൾക്കാതെ സ്വാമി പ്രസംഗിക്കരുതേ!' എന്ന് അവർ ഉച്ചത്തിൽ വിളികൂട്ടിത്തുടങ്ങി. അല്പനേരത്തെ ആലോചനയ്ക്കു ശേഷം പ്രസംഗം അന്നു നടത്തേണ്ടാ എന്ന് എല്ലാവരുംകൂടി തീർച്ചപ്പെടുത്തി. സ്വാമി ഹാളിൽനിന്നും വെളിയിലേയ്ക്ക് ഇറങ്ങിവന്നപ്പോൾ ഉണ്ടായ ഹർഷാരവം കേവലം നഭോഭേദിതന്നെയായിരുന്നു. ആനന്ദതുന്ദിലനായ സ്വാമി

വണ്ടിയിലേയ്ക്കു കയറാതെ അതിന്റെ മുക
ളിലേയ്ക്കു ചാടിക്കയറുകയാണു ചെയ്തതു്.
അവിടെനിന്നുകൊണ്ടു സ്വാമി അഞ്ചുമിനി
ട്ടുനേരം ജനങ്ങളെ അഭിസംബോധനംചെ
യ്തുകൊണ്ടു കുറച്ചു സംസാരിച്ചു. "നിങ്ങൾ
എല്ലാവരും കേൾക്കത്തക്കവിധത്തിലല്ലാ
തെ ഞാൻ ഒരു പ്രസംഗവും ചെയ്കയില്ല.
ഭഗവാൻ ശ്രീകൃഷ്ണൻ ഗീത ഉപദേശിച്ചതു
രഥത്തിൽവെച്ചാണല്ലോ. ഞാനും അതി
നെ അനുകരിച്ചു നിങ്ങളോടു സ്വല്പം ചില
തെല്ലാം പറയണമെന്നു വിചാരിക്കുന്നു.
ഭാരതീയധർമ്മപ്രവണത നശിച്ചിട്ടില്ലെന്നു
കാണുന്നതാണു് എനിക്കു പരമാനന്ദം.
നമ്മുടെ ധർമ്മബോധവും ഈശ്വരവിശ്വാ
സവും പരമ്പരാഗതമാണു്. പാശ്ചാത്യദേ
ശങ്ങളിൽ അതെല്ലാം പള്ളിക്കാര്യമാണു്.
സാധാരണക്കാർക്കു് പള്ളിപ്രസംഗം കേൾ
ക്കയല്ലാതെ ഈശ്വരവിചാരത്തിനു ചില
വാക്കാൻ നേരമില്ല. ഇവിടെ അക്ഷര
ജ്ഞാനമില്ലാത്തവർക്കും ബ്രഹ്മം, ഈശ്വരൻ,
മായ, കർമ്മം മുതലായവയേപ്പററി പറ
യാൻ അറിയാം. ഈ നില മാറാതെ സൂ
ക്ഷിക്കണം. ഭാരതക്കരയിൽഇറങ്ങിയപ്പോൾ
മുതൽ എനിക്കുള്ള അനുഭവംകൊണ്ടു ഭാര
തമാതാവിന്റെ ഭാവി ശ്രേയസ്കരമാണെ
ന്നുതന്നെ ഞാൻ വിശ്വസിക്കുന്നു. അതിനു
വേണ്ടതെല്ലാം ക്ലാസിൽവെച്ചും പുറമെ
സഞ്ചരിച്ചും യഥാശക്തി ചെയ്യണമെ
ന്നാണു് എന്റെ ഏകാഗ്രമായ ആഗ്രഹം.
ഇപ്പോൾ നമുക്കു പിരിയാം." അങ്ങനെ
അന്നത്തെ സമ്മേളനം അവസാനിച്ചു.

സ്വാമിയുടെ പ്രസംഗം പച്ചയ്യപ്പാകാളേ
ജുഹാളിൽവെച്ചു നടത്താമെന്നായിരുന്നു
രണ്ടാമത്തെ നിശ്ചയം. ആളുകളുടെ തിരക്കു
കുറയ്ക്കുന്നതിനായിട്ടു ടിക്കററു വില പത്തു
രൂപയാക്കി. മുമ്പു വാങ്ങിയിട്ടുള്ള ടിക്കററു
കളും ഇതിനു ഉപയോഗിക്കാമെന്നും അനു
വദിച്ചു. പത്തുരൂപാ ടിക്കററുകളെല്ലാം
അന്നു കാലത്തു പത്തുമണിയോടുകൂടി ആളു
കൾ വാങ്ങിച്ചുകഴിഞ്ഞു. ഗരുഡൻ വാസു
കിയെ എടുത്തുകൊണ്ടുപോകാൻ ശ്രമിച്ച
കഥതന്നെ അന്നും നടന്നു. എത്രതന്നെ മട
ക്കിച്ചുററിയെടുത്തുകൊണ്ടു മേലോട്ടു പറന്നാ
ലും വാസുകിയുടെ ഉടൽ അധികഭാഗവും നി
ലത്തുകിടന്നു് ഇഴയുകതന്നെ ചെയ്തു. അക
ത്തു് ഒതുങ്ങിയതിനേക്കാൾ വളരെയധികം
ആളുകൾ അന്നും പുറത്തു ശേഷിച്ചിരുന്നു.
ജനങ്ങളോടു സ്വാമി പറഞ്ഞതു് വെറും
രഥ്യാവചനപ്രായമാക്കാമോ? ഒരു തുറന്ന
സ്ഥലത്തുവച്ചു പ്രസംഗം നടത്തിയാൽ എ
ന്താണുദോഷം? സ്ഥലക്കുറവിന്റെ പരാ
തി ഉണ്ടാകയില്ലല്ലൊ. ഇങ്ങനെ പല
ആലോചനകളും നടന്നു. എന്നാൽ ദക്ഷി
ണപഥത്തിലെ പ്രധാനനഗരത്തിന്റെ
അന്തസ്സും വിലയും കളയാമോ? അന്വേ
ഷിച്ചാൽ സ്ഥലം ഉണ്ടാകും. അന്നു മദിരാ
ശിയിൽ രണ്ടു വിശേഷങ്ങൾ നടന്നുകൊ
ണ്ടിരുന്നു. ഒന്നു പാഴ്സി ഡ്രാമാ. മ
റേറതു ഹാംസ്റ്റൺ സർക്കസ്. അയ്യായിര
ത്തിലധികം ആളുകൾക്കു യാതൊരു വിഷമ
വുംകൂടാതെയിരിക്കാൻ സർക്കസ്സുപന്തൽ മ
തിയാകും. ഒരു ദിവസത്തെ അവരുടെ പി
രിവുതുകകൊടുത്തു് ആ വിശാലമായ കൂടാ
രം ഒരു ദിവസത്തേയ്ക്കു വാടകയ്ക്കു് എടുത്തു്
മുടങ്ങിക്കിടക്കുന്ന അടിയന്തിരം നടത്തുക
തന്നെയെന്നു നിർവാഹകസംഘം നിശ്ച
യിക്കയും കമ്പനിമാനേജരെ വിവരമറിവി
ച്ചു് അനുവാദംവാങ്ങിക്കയും ചെയ്തു. കുറ
ഞ്ഞവിലയ്ക്കു കുറേ ടിക്കററുകൾകൂടി അ
ടിപ്പിച്ചു. ഇതും മുമ്പിലത്തേതും എല്ലാം
കൂടി തൽക്കാലസൗകര്യത്തിനു മതിയായി.
പ്രസംഗവേദി നിർമ്മിക്കുക, കസേരകൾ
നിരത്തുക മുതലായ ജോലികളെല്ലാം നേര
ത്തേ ചെയ്തുതീർത്തു. ചെറിയ ടിക്കററുകാ

രെല്ലാം ഗ്യാലറിയിൽ ഒതുങ്ങി. വെളിയ്ക്കു കിടന്നു വിളിയ്ക്കാൻ ആളില്ലായിരുന്നു. സ്വാമിയുടെ അന്നത്തെ വരവും ഒരു ചെറിയ ഘോഷയാത്രയായിരുന്നു. സ്വാമി തിരുവടികൾ കൂടാരത്തിൽ പ്രവേശിച്ചു പ്രസംഗവേദിയിൽ ചെന്നെത്തുന്നതുവരെ എല്ലാവരും കൂപ്പുകൈയ്യോടുകൂടി നമസ്കാരോച്ചാരണപൂർവം എഴുന്നേററുനിന്നു. സ്വാമി തൃപ്പാദങ്ങൾ ആസനസ്ഥനായതിനുശേഷം എല്ലാവരും ഇരുന്നു. അതിഗംഭീരവും കാര്യപരിപൂർണ്ണവുമായ അന്നത്തെ പ്രസംഗമാണു സ്വാമി മദിരാശിയിൽചെയ്ത പ്രസംഗങ്ങളിൽ എല്ലാവിധത്തിലും ഒന്നാമത്തേതു എന്നുതന്നെ പറയാം. പൊതുജനങ്ങളുടെ അറിവിൽപെടാതെയിരുന്ന പല രഹസ്യസംഗതികളും സ്വാമി എത്രയും സരസവും ഹൃദയാവർജ്ജകവുമായ രീതിയിൽ വെളിപ്പെടുത്തിയപ്പോൾ സഭാവാസികൾ ഒരു പുതിയ ലോകത്തിൽ ഇരിയ്ക്കുകയാണെന്നു തോന്നിപ്പോയി. സ്വാമിയെ ഭാരതീയപ്രതിനിധിയായിട്ടു സർവമതമഹാസമ്മേളനത്തിലേക്കു അയയ്ക്കുന്ന കാര്യത്തിൽതന്നെ ഇവിടെ ഭിന്നാഭിപ്രായം ഉണ്ടായിരുന്നെന്നും, എങ്കിലും ശ്രീരാമകൃഷ്ണദേവന്റെ ഉത്തമശിഷ്യനെന്ന ഏകകാരണംകൊണ്ടുതന്നെ ആ മഹൽകൃത്യം ഭംഗിയായിട്ടു നിർവഹിക്കാൻ സ്വാമി തികച്ചും പര്യാപ്തനാണെന്നു സർവസമ്മതം സഞ്ജാതമായതും, അനന്തരം ഉദാരമതികളായ ഏതാനും ദേശാഭിമാനികളുടെ ഉത്സാഹത്താൽ യാത്രയ്ക്കു വേണ്ടതായ തുകയുണ്ടാക്കി സ്വാമിയെ യാത്രയയച്ചതും, ഇക്കാര്യത്തിൽ സിംഹഭാഗം വഹിച്ചതു തെക്കേ ഇന്ത്യക്കാരായിരുന്നുവെന്നുള്ള സംഗതി താൻ എപ്പോഴും നന്ദിപൂർവം സ്മരിക്കുന്നുണ്ടെന്നും മററും മുഖവുരയായിട്ടു പറഞ്ഞതിനുശേഷമാണു സ്വാമിയ്ക്കു അമേരിക്കയിൽ ചെന്നതിനു ശേഷമുള്ള അനുഭവങ്ങൾ സദസ്യരെ ധരിപ്പിച്ചതു്. ഭാരതീയധർമ്മത്തിന്റെ ശരിയായ പ്രതിനിധികളെന്ന ഭാവത്തിൽ വളരെ സമയാചാര്യന്മാർ മുൻപേതന്നെ അവിടെ എത്തിയിരുന്നു. അവർ ഓരോരുത്തരും അവരവരുടെ ന്യായാവകാശങ്ങൾ ജനങ്ങളെ ധരിപ്പിക്കാൻ നല്ല പരിശ്രമം ചെയ്തു. സ്വാമി കേവലം ഒരു അജ്ഞാതവ്യക്തിയാണെന്നും അദ്ദേഹത്തിന്റെ യോഗ്യത പൊതുജനങ്ങൾക്കു ഗ്രഹിക്കാനുള്ള സൌകര്യമൊന്നും ഉണ്ടായിട്ടില്ലെന്നും അതു ഇനിയും തെളിയിക്കേണ്ടതായിട്ടു ഇരിയ്ക്കുന്നേ ഉള്ളു എന്നും മററും പറയാനും അവർ മിടിച്ചില്ല. 'ഏകോദോഷോ വിദേശസ്യ സ്വജാതിർയദ്വിരുധ്യതേ' എന്ന തത്ത്വം സ്വാമിക്കു അപ്പോൾ നല്ലതുപോലെ അനുഭവപ്പെട്ടുവെ പാർലമെൻറിലെ സുപ്രസിദ്ധമായ പ്രസംഗം, ഗംകഴിയുന്നതുവരെ സ്വാമി കേവലം ഒരുവഴിപോക്കൻ എന്ന നിലയിൽ കഴിച്ചുകൂട്ടേണ്ടിവന്നുവെന്നും സ്വാമികൾ വികാരഭരിതനായിട്ടു പറഞ്ഞപ്പോൾ സദസ്യരിൽ നിന്നും ഏകകണ്ഠമായ 'കഷ്ടം! കഷ്ടം!' എന്ന വിളി ഉയർന്നുകഴിഞ്ഞു. ഭാരതീയമതപ്രാതിനിധ്യം സ്വായത്തമാക്കാൻ വൈസൻവമതാമമയും ശ്രീമുളുംദാരും (ബ്രഹ്മസമാജം) നാനാവിധപരിശ്രമംചെയ്തെങ്കിലും വിജയശ്രീലാളിതനായതു സ്വാമിതന്നെയാണല്ലൊ.

'നഹി കസ്തൂരികാമോദഃ ശപഥേന
നിവാര്യതേ.'
'ക്രിയാസിദ്ധിഃ സത്ത്വേ ഭവതി മഹതാം
നോപകരണേ.'

ഇത്യാദി സൂക്തങ്ങൾക്കു ഇതിലും വലിയ ഉദാഹരണംവേണമോ? സ്വാഗതത്തിനു മറുപടി പറഞ്ഞപ്പോൾ Ladies and Gentlemen എന്ന സർവസാധാരണമാ

യ ഉപചാരസംബോധനത്തിന്റെ സ്ഥാനത്തു് 'അമേരിക്കയിലെ സഹോദരീസഹോദരന്മാരെ' എന്ന ആത്മൈക്യാത്ഥഗർഭമായ നവീനാഭിസംബോധനവചനം സഭാവാസികളായ മഹതീമഹാന്മാരെ വിസ്മയാനന്ദവശംവദരാക്കിത്തീൎത്തു അവിചാരിതമായ ഒരു വിജയംതന്നെയായിരുന്നു. ഇതോടുകൂടി സ്വാമി അമേരിക്കൻദൃഷ്ടിയിൽ സർവമാന്യനായിത്തീൎന്നു. ഹൈന്ദവധർമ്മം (Hinduism) എന്ന ഗംഭീരപ്രസംഗം ചെയ്തുകഴിഞ്ഞപ്പോൾ സ്വാമി തൃപ്പാദങ്ങൾ ഒരു ഉത്തമജ്ഞാനിതന്നെയെന്നു സർവസമ്മതമായി. പ്രസംഗാനന്തരം സ്വാമിയുടെ അന്യാദൃശയോഗ്യതയ്ക്കു് അനുരൂപമായ രീതിയിൽ അതിഥിസൽക്കാരം ചെയ്യുന്നതിനു സ്ഥലവാസികളായ പണ്ഡിതന്മാരും ധനവാന്മാരും ഉദ്യോഗസ്ഥന്മാർപോലും അഹമഹമികയാ അഭ്യത്ഥിച്ചുതുടങ്ങി. അവിടെ എത്തിയിരുന്ന പ്രാസംഗികവൎഗ്ഗത്തിൽ നമ്മുടെ ഗുരുപാദർ ഒരു രാജാവായിട്ടുതന്നെ ഗണിക്കപ്പെട്ടു. സ്ത്രീജനങ്ങളാണു സ്വാമിയോടു സ്നേഹാദരങ്ങൾ കൂടുതൽ പ്രദശിപ്പിച്ചതു്. വിവേകാനന്ദനാമത്തിനു് എന്തോ ഒരു വശീകരണശക്തി ഉള്ളതായിട്ടു തോന്നിപ്പോയി. പ്രസംഗപരമ്പര മഹാസദസ്സിൽ നടന്നുകൊണ്ടിരിക്കുമ്പോൾ ചില നീണ്ട മുഷിപ്പൻ പ്രസംഗങ്ങളും ഉണ്ടാവും. അപ്പോൾ വിദ്യാസമ്പന്നരായ സാമാജികന്മാർ ഇറങ്ങിപ്പോകാൻ ഭാവിക്കുമ്പോൾ 'ഒടുവിൽ സ്വാമിവിവേകാനന്ദൻ പ്രസംഗിക്കും' എന്നു അതിസമത്ഥനായ അഗ്രാസനാധിപതി മുന്നറിവുകൊടുക്കും. അപ്പോൾ യിയാസുക്കളെല്ലാം വീണ്ടും സ്വസ്ഥാനങ്ങളിൽ ഇരിപ്പാകും. പാശ്ചാത്യദേശക്കാരുടെ ഭൌതികാഭിനിവേശവും ആത്മജ്ഞാനദാരിദ്ര്യവും പ്രസംഗത്തിൽ സ്വാമി വിശദമായിട്ടു പ്രസ്താവിച്ചു.

ഗാനപ്രസംഗംകൊണ്ടു ജ്ഞാനദാനം ചെയ്യാൻ അവതരിച്ച സാക്ഷാൽ ഭാരതീദേവി തന്നെയാണെന്നു ജനസാമാന്യത്തിന്റെ സമ്മതി സമാർജ്ജിച്ചിരുന്ന ബെസൻറമ്മയ്ക്കു സ്വാമിയുടെ പ്രസംഗത്തിനുശേഷം ജനപ്രീതി അല്പംകുറഞ്ഞുപോയതായിട്ടു ഒരു സംസാരം ഉണ്ടാകാതിരുന്നില്ല. നാലുപേർ ചേരുന്നെടത്തെല്ലാം സ്വാമിയുടെ പ്രസംഗത്തെക്കുറിച്ചുള്ള അത്ഭുതോത്ഭുതങ്ങളായ സ്തുതിവചനങ്ങളേ കേൾക്കാനുണ്ടായിരുന്നൊള്ളു.

ബഹുമുഖമായ ജ്ഞാനവിജ്ഞാനപ്രദാനം ഗീതാക്ലാസിലാണു നടന്നുകൊണ്ടിരുന്നതു്. അവിടെ അധികവും ചോദ്യോത്തരങ്ങളാണു സമയം കളഞ്ഞതു്. ഏതെങ്കിലും ഒരു വിഷയത്തെക്കുറിച്ചു ദീർഘപ്രസംഗം ചെയ്യുന്നതിനു സമയമോ സൌകൎയ്യമോ ഉണ്ടായിരുന്നില്ല. അവിടെ പറയാൻ വിട്ടുപോയതായ ജ്ഞാനവിഷയം ഒന്നും കാണുകയില്ല. ശ്രീ മഹാഭാരതത്തെക്കുറിച്ചുള്ള പണ്ഡിതാഭിപ്രായമാണു ഈയവസരത്തിൽ ഓർമ്മവരുന്നതു്.

'യദിഹാസ്തി തദന്യത്ര യന്നേഹാസ്തി ന തൽ കചചിൽ.'

അസ്മാദൃശരായ ചില ജിജ്ഞാസുക്കൾ സ്വാമിയുടെ വിശ്രമവേളയിൽ ചോദിച്ചിട്ടുള്ള ചില സംശയങ്ങളും അവയുടെ ഉത്തരങ്ങളും ഇപ്പോൾ ഓർമ്മയുള്ളതു ചിലതെല്ലാം ഇവിടെ ചേൎത്തുകൊള്ളുന്നു. അനാദികാലംമുതൽ ഋഷീശ്വരന്മാർ ജ്ഞാനോപദേശം ചെയ്തുകൊണ്ടിരുന്നിട്ടും ഈ ലോകത്തിൽ ദുരിതദുഃഖങ്ങൾ വർദ്ധിച്ചുവരുന്നതിനു കാരണമെന്താണു്? ജ്ഞാനോപദേശങ്ങൾ കേട്ടും വായിച്ചും അറിഞ്ഞിട്ടുള്ളവർ അതനുസരിച്ചു പ്രവത്തിയ്ക്കാത്തതുകൊണ്ടാണു് ഈ ലോകത്തിൽ ദുഃഖം ഒഴിയാത്തതു്. ജ്ഞാനമാൎഗ്ഗം സുഖരമല്ല.

അജ്ഞാനത്തിനു സദസദ്വിവേചനമില്ല. അതു സ്വാതന്ത്ര്യമാണു്. വിധിനിഷേധങ്ങൾ നോക്കാതെ നാം പ്രവൎത്തിക്കുന്നതിനാൽ ധൎമ്മഭ്രംശം ഉണ്ടാകുന്നു. അധൎമ്മം ആപത്തിനും ആധിക്കും നിദാനമാണു്. നാം ഓരോരുത്തരും സദ്വൃത്തരായിരിയ്ക്കാൻ ശ്രമിച്ചാൽ ലൌകികസുഖവും നിത്യാനന്ദവും അനുഭവിയ്ക്കാം. ആത്മബോധം ഇല്ലെങ്കിൽ സദാചാരനിഷ്ഠയുണ്ടാകയില്ല. നാം അറിഞ്ഞും അറിയാതെയും സദാചാരത്തിൽനിന്നും സദാ വ്യതിചലിയ്ക്കുകയാണു ചെയ്യുന്നതു്. അതു നമ്മെ ആത്മനാശത്തിൽ എത്തിക്കും.

"വൃത്തം യത്നേന സംരക്ഷേൽ വൃത്ത-
സ്തു ഹതോ ഹതഃ
ശുഭ്രവസ്ത്രധരസ്തിഷ്ഠേൽ ശുചൌ-
ദേശേ ന ചാന്യഥാ!!"

വൃത്തസംരക്ഷണത്തിനു ശ്രദ്ധാപൂൎവമായ യത്നം അത്യാവശ്യമാണു്. അസത്യം, വഞ്ചന, ഹിംസ, വ്യഭിചാരം, മദ്യപാനം, കൈക്കൂലി, പരധനാപഹരണം മുതലായവയെല്ലാം ആരംഭിക്കുന്നതു വളരെ ചെറിയതോതിലും രഹസ്യമായിട്ടും ആയിരിയ്ക്കും. ഇവയെല്ലാം കാലക്രമേണ വളൎന്നു വളൎന്നു നമ്മെ അടിമപ്പെടുത്തി അധഃപതിപ്പിയ്ക്കും. സത്യം വദ-ധൎമ്മം ചര, ഇത്യാദി മഹോപദേശങ്ങൾ പഠിച്ചാൽ പോരാ, അനുഷ്ഠിക്കണം. അപ്പോൾ ദുഃഖങ്ങൾ അടുക്കുകയില്ല.

പരസ്പരവിരോധംകൂടാതെ രമ്യമായിട്ടു ജീവിയ്ക്കാനുള്ള ഉത്തമമാൎഗ്ഗം ഏതാണു്? സമചിത്തത. ഉച്ചനീചത്വചിന്ത സ്വൈരജീവിതത്തെ ഹനിയ്ക്കും. സാർവലൌകികങ്ങളായ ചില ജീവിതനിയമങ്ങളുണ്ടു്. സുഖജീവിതത്തിൽ ഇച്ഛയുള്ളവർ അവയോടു താദാത്മ്യം പ്രാപിയ്ക്കണം. അപ്പോൾ എല്ലാം രമ്യമായിട്ടുതന്നെ കഴിയും.

"Service and subordination is the life of the universe; selfishness and separation is the death of it." സേവനവും വിധേയതയുമാണു പ്രപഞ്ചത്തിന്റെ ജീവൻ. സ്വാൎത്ഥതയും പ്രത്യേകതയും അതിന്റെ മരണമാണു്. ഈ ബോധത്തോടുകൂടി നാം പ്രവൎത്തിച്ചാൽ നമ്മളെല്ലാം ഏകകാലത്തിൽ തന്നെ സ്വാമിയും സേവകനും ആയിട്ടുകഴിയാം. അപ്പോൾ ആത്മസേവനം ലോകാരാധനമാകും. ഈ മനഃസ്ഥിതി നിത്യപരിശീലനം കൊണ്ടു് ഉണ്ടാകണം.

ഒരു ദിവസം പതിവുപോലെ സ്വാമിശിഷ്യപരിവൃതനായിട്ടു് ഇരുന്നപ്പോൾ സ്വാമിയുടെ പ്രിയസഹോദരി കാലധൎമ്മം പ്രാപിച്ചതായിട്ടു് ഒരു കമ്പിവാൎത്തകിട്ടി. അതു വായിച്ചപ്പോൾ സ്വാമിയുടെ വിശാലനയനങ്ങൾ ബാഷ്പപരിപൂൎണ്ണങ്ങളായിപ്പോയി. സൎവസംഗപരിത്യാഗിയായ സന്യാസിക്കു ദുഃഖമുണ്ടോ എന്നു് ഒരു ചോദ്യം ഉണ്ടായി. True, I am really a sanyasin; yet I am a man. എന്നായിരുന്നു മറുപടി. വാസ്തവത്തിൽ ഞാൻ ഒരു സന്യാസിതന്നെ. എങ്കിലും ഞാൻ ഒരു മനുഷ്യനായിട്ടു അവതരിച്ചാൽ മനുഷ്യത്വം വിട്ടിരിയ്ക്കുക സാധ്യമല്ലല്ലൊ. സ്നേഹവും, കരുണയും സന്യാസിയുടെ ധൎമ്മത്തിൽ ഉൾപ്പെട്ടതാണു്. അല്ലെങ്കിൽ സന്യാസിയുടെ ലോകസേവനവൃത്തിയ്ക്കു അൎത്ഥമില്ലല്ലൊ.

ക്ഷേത്രദൎശനംകൊണ്ടു മോക്ഷം ലഭിയ്ക്കുമോ സ്വാമി എന്ന ചോദ്യത്തിനു കിട്ടിയ ഉത്തരം ഇതാണു്. "To be born in a temple is good; but, to die in a temple is bad" ഒരു ക്ഷേത്രത്തിൽ ജനിയ്ക്കുന്നതു നല്ലതാണു്. എന്നാൽ ഒരു

ക്ഷേത്രത്തിൽ മരിയ്ക്കുന്നതു ഛീത്തയുമാണു്. എന്നുവെച്ചാൽ, ക്ഷേത്രം ഈശ്വരാധിവാസ സ്ഥാനമാണെന്നും, അവിടെ നിയമേന പോയി ഈശ്വരാരാധനം ചെയ്താൽ മോക്ഷലാഭമുണ്ടാകുമെന്നും ഉള്ള വാസനയോടു കൂടി ജനിയ്ക്കുന്നതു ഭാഗ്യമാണു്. ഈശ്വര ബോധസമ്പാദനത്തിലേയ്ക്കുള്ള ആദ്യ പടികൾ കടന്നുകേറിപ്പോയല്ലോ. അവിടെ നിന്നു മേല്പോട്ടുകയറാൻ വിഷമം കുറയും, ഉത്സാഹംകൂടും. എന്നാൽ ബിംബത്തിലെ ഈശ്വരബുദ്ധിയോടുകൂടി മരണംവരെ കഴിഞ്ഞാൽ ക്ഷേത്രദശനം പ്രയോജനകരമല്ല. ബിംബസ്ഥമെന്നു നാം വിചാരിക്കുന്ന ഈശ്വരചൈതന്യം സർവാന്തര്യാമിയാണെന്നുള്ള വിശ്വാസം നാംക്കുനാൾ ഉയന്നുവരണം. അഭിവൃദ്ധി ജീവധർമ്മമാണല്ലോ. ഭക്തസങ്കല്പം പരമാത്മൈക്യംതന്നെ. ആത്മജ്ഞാനലാഭംകൊണ്ടുമാത്രമേ ഇതു സാധിക്കൂ.

ധർമ്മപ്രമാണങ്ങളിൽ മുഖ്യമായതു ഭഗവൽഗീതയാണൊ സ്വാമി? അതെ. എന്നാൽ ഗീതയിൽ ധർമ്മസ്വരൂപം രത്നച്ചുരുക്കമായിട്ടേ പറഞ്ഞിട്ടുള്ളൂ. ആചാര്യോപദേശം കൂടാതെ അതു സുഗ്രഹമല്ല. ധമ്മശാസ്ത്രം എത്രയൊ വിശാലമാണു്! ജനതയുടെ സംസ്കാരാഭിവൃദ്ധിയും ദേശകാലഭേദങ്ങളും അനുസരിച്ചുമാററം ഉണ്ടാകും. അപ്പോൾ സനാതനധമ്മസ്ഥാപനത്തിനു ഈശ്വരൻ തന്നെ അവതരിക്കുന്നു. അങ്ങിനെ രൂപാന്തരം വരുന്നതിനു യുഗധമ്മംഎന്നു പേരു കൊടുക്കുന്നു. പ്രത്യുപകാരം ചെയ്യുന്നതു് ഒരു ധമ്മകൃത്യമായിട്ടാണു് ലോകം വിശ്വസിക്കുന്നതു്. എന്നാൽ അതുതന്നെ ധമ്മവിരുദ്ധമാണെന്നുപറയുന്നു.

"ത്വയ്യേവ ജീർണ്ണതാം യാതു യത്ത്വയോപകൃതം ഹരേ!
നരഃ പ്രത്യുപകാരാത്ഥീ മിത്രസ്യാപദമിച്ഛതി!!"

എന്നാണു ശ്രീരാമചന്ദ്രൻ പറയുന്നതു്. ഹനുമാൻ സമുദ്രം ചാടിക്കടന്നു ലങ്കയിൽ പോയി സീതാദേവിയെക്കണ്ടു കാര്യങ്ങളെല്ലാം ധരിപ്പിച്ചു് അംഗുലീയംകൊടുത്തു ചൂഡാരത്നവും വാങ്ങിക്കൊണ്ടുവന്നു ശ്രീരാമന്റെ കയ്യിൽ കൊടുത്തപ്പോൾ പറഞ്ഞതത്രമാണു് ഈ പദ്യത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നതു്. ഹേ,ഹരേ,നിന്നാൽ ചെയ്യപ്പെട്ടതായ ഈ മഹോപകാരകർമ്മം നിന്നിൽതന്നെയിരുന്നു ജീർണ്ണമായിക്കൊള്ളട്ടെ. ഇതിനു പ്രത്യുപകാരം ചെയ്വാൻ ആക്കും കഴിവില്ലെന്നു മാത്രമല്ല, അതു നല്ലതല്ലെന്നുമാണു് എനിക്കു തോന്നുന്നതു്. എന്തുകൊണ്ടെന്നാൽ തനിക്കു ഉപകാരം ചെയ്ത മിത്രജനത്തിനു പ്രത്യുപകാരം ചെയ്യണമെന്നു വിചാരിക്കുന്നതിന്റെ അടിയിൽ ആ മിത്രത്തിനു ആപത്തു വന്നുചേരണമെന്നു വിചാരിയ്ക്കുതന്നെയാണു ചെയ്യുന്നതു്. ഞാൻ അങ്ങനെ ഒരിക്കലും ചെയ്കയില്ല.

ഇങ്ങനെ പറഞ്ഞുതുടങ്ങിയാൽ അവസാനമില്ല. എതാനുംദിവസം സ്വാമിതൃപ്പാദങ്ങൾ ഈ രീതിയിൽ ജ്ഞാനവിതരണം ചെയ്തുകൊണ്ടിരുന്നപ്പോൾ, സ്വാമി മദിരാശിയിൽതന്നെ ഇങ്ങനെ താമസിക്കുന്നതു തങ്ങളോടുള്ള സ്നേഹക്കുറവുകൊണ്ടാണെന്നും മററും ബംഗാളികൾ പരാതിപ്പെട്ടതിനാൽ സ്വാമിയ്ക്കു അങ്ങോട്ടു പോകാതെ തരമില്ലെന്നായി. താൻ നടത്തിക്കൊണ്ടിരുന്ന ജോലി തുടന്നുകൊണ്ടു പോകുന്ന ഭാരം സ്വാമി ശ്രീരാമകൃഷ്ണനെ ഏല്പിച്ചു. മദിരാശിയിൽതന്നെ ആദ്യത്തെ രാമകൃഷ്ണാശ്രമവും ഉണ്ടായി. അതിനെത്തുടന്നു ഇപ്പോൾ രാമകൃഷ്ണാശ്രമങ്ങൾ ഭാരതത്തിൽ എത്രയെണ്ണം ഉണ്ടായിട്ടുണ്ടെന്നുള്ളതിനു കണക്കില്ല. ഇപ്പോൾ ഈ ദിവ്യമഹൽസ്ഥാപനം സർവലോകവ്യാപകമായ സ്വാധീനശക്തി കൈക്കൊണ്ടു കഴിഞ്ഞി

# വിശ്വമഹാഗ്രന്ഥശാല

ജോർജ്ജ് എ. തോമസ്

ഗ്രന്ഥാലയപ്രസ്ഥാനത്തിന് വിപുലമായ പ്രചാരം സിദ്ധിച്ചുകൊണ്ടിരിക്കുന്ന ഒരു കാലമാണിതു്. വായനശാലകളില്ലാത്ത നാട്ടിൻപുറങ്ങൾ നമ്മുടെ നാട്ടിൽ ദുർല്ലഭമാണു്. ഇക്കാര്യത്തിൽ തിരുവിതാംകൂർ-കൊച്ചി ഗ്രന്ഥശാലാസംഘം നിർവഹിച്ചിട്ടുള്ള സേവനം അഭിനന്ദനീയംതന്നെ. എന്നാൽ എണ്ണത്തിലല്ലാതെ വണ്ണത്തിൽ നമ്മുടെ ഗ്രന്ഥശാലകൾ അത്ര മെച്ചമാണെന്നു പറയാൻ തരമില്ല. ഗ്രന്ഥശാലയെപ്പററിയുള്ള നമ്മുടെ സങ്കല്പം തുലോം പരിമിതമാണെന്നുവേണം കരുതാൻ. ഒരു വായനശാലയെന്നു പറയുമ്പോൾ നമ്മുടെ മനസ്സിൽ വന്നുചേരുന്ന പ്രതിഭാസമെന്താണു്? ചിതലിൻേറയും ചിലന്തിയുടേയും സങ്കേതസ്ഥാനമായ ഒരു അലമാരി; അതിൽ നിയതമായ ക്രമമൊന്നും കൂടാതെ അടുക്കിവച്ചിട്ടുള്ള ഏതാനും പുസ്തകങ്ങൾ. ഈ ഗ്രന്ഥങ്ങളോ പരബ്രഹ്മംപോലെ ആദിയും അന്തവും ഇല്ലാത്തവയാണുതാനും. വായനമുറിയിലെ സജ്ജീകരണങ്ങളോ? താസ്സൻമേനവൻെറ കൊളമ്പിനെയത്രെ നമ്മെ അനുസ്മരിപ്പിക്കുന്നതു്. ഒടിഞ്ഞ ഒരു കസേര; പൂട്ടില്ലാത്ത മേശ; കാലിളകിയ രണ്ടോ മൂന്നോ പഴയ ബഞ്ചുകൾ; വീഞ്ഞപ്പെട്ടി കുത്തനെ നിറുത്തി രൂപവിധാനം ചെയ്തിരിക്കുന്ന ഒരു അലമാരി; ഇതുയും കൊണ്ടു് ഒരു ഗ്രന്ഥശാല പൂർണ്ണമായി എന്നാണു് പലരും വിചാരിക്കുന്നതു്.

നഗരജീവിതവുമായി പരിചയിച്ചവരുടെ സ്മരണയിൽ തിരുവനന്തപുരം പബ്ലിക്ക ലൈബ്രറിവക ഭീമമായ എടുപ്പും അതിലെ വിശാലമായ വായനമുറികളും, വിപുലമായ ഗ്രന്ഥശേഖരവും മററും വന്നു നിഴലിച്ചുവെന്നുവരാം. നമ്മുടെ നാടിൻെറ പരിമിതമായ കഴിവുകളെ ആസ്പദമാക്കി നോക്കുമ്പോൾ തിരുവനന്തപുരത്തെ നമ്മുടെ കേന്ദ്രഗ്രന്ഥശാല അഭിമാനാർഹമായ ഒരു ഗ്രന്ഥക്ഷേത്രം തന്നെയാണു്. എന്നാൽ മൂന്നരലക്ഷം ഗ്രന്ഥങ്ങളടങ്ങിയ ഇന്ത്യൻദേശീയ ലൈബ്രറിയുടേയും, അമ്പതുലക്ഷത്തോളം പുസ്തകങ്ങൾ ഉൾക്കൊള്ളുന്ന ലെനിൻഗ്രാഡ് ഗ്രന്ഥശാലയുടേയും, അനേകലക്ഷം അമൂല്യഗ്രന്ഥങ്ങളുടെ നിക്ഷേപമായ അമേരിക്കൻ കോൺഗ്രസ്സ് ലൈബ്രറിയുടേയും സാർവലൗകികപ്രശസ്തി സമ്പാദിച്ചിട്ടുള്ള വത്തിക്കാൻ ഗ്രന്ഥാലയത്തിൻേറയും സമീപം നമ്മുടെ കേന്ദ്രഗ്രന്ഥശാലയുടെ സ്ഥാനമെന്താണെന്നു് ഊഹിക്കാവുന്നതാണു്.

വാഷിംഗ്ടൺ നഗരത്തിൽ സ്ഥിതിചെയ്യുന്ന കോൺഗ്രസ് ലൈബ്രറി

---

രിക്കുന്നു. അന്തസ്സിദ്ധമവും അനുനിമിഷം അഭിവൃദ്ധിപ്പെടുവുമായ ഇതിൻെറ അന്യാദൃശശക്തിയിൽ സംശയാലുവായിട്ട ബ്രിട്ടീഷ് ഗവർമ്മെൻറുപോലും ഭയതരളിതമായി തീർന്നു! നിന്തിരുവടിയുടെ നാമധേയം സത്യവും നിത്യവും ആകയാൽ പരമാത്മപര്യായംതന്നെ. ലളിതമധുരാണി വിഫലാനി തേ (സുവചനാനി) കാനി? ഗുരുപാദസ്മരണം യാവദസു നിർവിഘ്നം നടത്താൻ സർവശക്തൻ അനുഗ്രഹിക്കട്ടെ.

വിശ്വമഹാഗ്രന്ഥാലയമെന്ന പേരിന് സർവ്വഥാ അർഹമത്രേ. അനേകലക്ഷം അനർഘനിക്ഷേപങ്ങൾ ഉൾക്കൊള്ളുന്ന ഒരു മഹാഗ്രന്ഥക്ഷേത്രമാണതു്. ആർക്കും ഈ ക്ഷേത്രത്തിൽ പോയി ഉപാസന നടത്താം. "ജനങ്ങളുടെ വകയായി ജനങ്ങൾക്കുവേണ്ടി, ജനങ്ങളാൽ തന്നെ നടത്തപ്പെടുന്ന ഒരു ഗ്രന്ഥശാലയാണിതു്" എന്നു് ഈ ലൈബ്രറിയുടെ ഒരു മേധാവി ഒരിക്കൽ പറയുകയുണ്ടായി. ഈ പ്രസ്താവന പ്രത്യക്ഷരം പരമാർത്ഥവുമാണു്. ഈ ഗ്രന്ഥശാലയുടെ ജനകീയതയിൽ അമേരിക്കൻ ജനത എക്കാലവും അഭിമാനം കൊള്ളുന്നു. ഇതിന്റെ സ്വാതന്ത്ര്യവും, ജനകീയവുമായ സ്വഭാവം നഷ്ടമാകാത്ത കാലത്തോളം, അമേരിക്കൻ ജനമണ്ഡലത്തിന്റെ വിശേഷാത്തരങ്ങളായ ആദർശങ്ങൾ അമ്ലാനമായി നിലനില്ക്കുന്നതാണെന്നു് ഓരോ പൌരനും ദൃഢമായി വിശ്വസിക്കുന്നു. തങ്ങൾ അനുഭവിക്കുന്ന സ്വാതന്ത്ര്യത്തിന്റെ രക്ഷാകവചമായി അമേരിക്കൻ ജനത ഈ ഗ്രന്ഥാലയത്തെ കരുതിപ്പോരുന്നുണ്ടു്.

വാഷിംഗ്ടനിലെ കാപ്പിറ്റോൾക്കുന്നു് ഐക്യനാടുകളുടെ ശക്തികേന്ദ്രമാകുന്നു. ഈ ചെറുകുന്നിന്റെ മുകളിൽ ഭീമാകൃതിയിലുള്ള രണ്ടു ഗംഭീരചൈത്യങ്ങൾ സ്ഥിതിചെയ്യുന്നുണ്ടു്. കുന്നു കയറുന്ന ഒരുവൻ ആദ്യമായി കാണുന്നതു് കരിങ്കല്ലും മാർബിൾശിലകളും കൊണ്ടു പടുത്തിട്ടുള്ള പഴയതും മനോഹരവുമായ സൗധമാണു്. അതിനുതൊട്ടു പിറകിലായിട്ടു് പുതിയ ഒരെടുപ്പുകൂടി ഈ അടുത്ത കാലത്തു നിർമ്മിച്ചിട്ടുണ്ടു്. ഈ രണ്ടു മന്ദിരങ്ങളിലായി ലോകത്തിലെ ഏററവും വിപുലമായ ഗ്രന്ഥശേഖരം സൂക്ഷിച്ചുവരുന്നു. പഴയ കെട്ടിടം 1897-ലാണു് നിർമ്മിച്ചതു്. 1930-ലത്രേ പുതിയ മന്ദിരം പണിയാരംഭിച്ചതു്. 1939-ൽ അതു പൂർത്തിയാവുകയുംചെയ്തു.

പ്രധാന കെട്ടിടത്തിന്റെ മധ്യഭാഗത്തു് മാർബിൾസ്തംഭങ്ങളാൽ പരിവേഷ്ടിതമായ ഒരു എട്ടുപട്ടം സ്ഥിതിചെയ്യുന്നുണ്ടു്. അർദ്ധഗോളാകൃതിയിലുള്ള ഒരു ഗോപുരത്തെയാണു് ഈ സ്തംഭങ്ങൾ താങ്ങിനിർത്തുന്നതു്. ഈ എട്ടുപട്ടത്തിനുള്ളിലത്രേ ഗ്രന്ഥശാലയിലെ പ്രധാനവായനശാലയുടെ സ്ഥാനം. ഗ്രന്ഥക്ഷേത്രത്തിന്റെ ഉള്ളറയും ഇതുതന്നെ. ഹൃദയസ്ഥാനമെന്നു വേണമെങ്കിൽ ഇതിനെപ്പററി പറയാവുന്നതാണു്. വിശാലമായ ഈ ഹാളിന്റെ ചുററമുള്ള ബാൽകണികളിൽ അനശ്വരന്മാരായ മഹാമാത്രന്മാരുടെ കലാസുഭഗമായ പ്രതിമകൾ സ്ഥാപിച്ചിരിക്കുന്നു.

ഹാളിന്റെ നടുവിലായി വൃത്താകൃതിയിലുള്ള ഒരു മേശ കിടപ്പുണ്ടു്. മുറിയുടെ ഭീമാകൃതികൊണ്ടായിരിക്കാം വലിപ്പമേറിയ ഈ മേശ ദൂരെനിന്നും വീക്ഷിക്കുമ്പോൾ, ഒരു കുമിളിന്റെ പ്രതീതി പ്രേക്ഷകനിൽ സംജാതമാക്കുന്നതു്. ഗ്രന്ഥഭിക്ഷുക്കൾ, ആവശ്യമുള്ള പുസ്തകങ്ങളുടെ പേർ കുറിച്ചിട്ടുള്ള തുണ്ടുകളുമായി മേശയുടെ സമീപമത്രേ വന്നുചേരുന്നതു്. ശിപായിമാർ ഈ തുണ്ടുകൾ വാങ്ങി അവിടവിടെ സ്ഥാപിച്ചിരിക്കുന്നതും, സ്വയം പ്രവർത്തനക്ഷമങ്ങളുമായ കുഴലുകളിൽ നിക്ഷേപിക്കുന്നു. ശരീരത്തിലെ രക്തനാഡികളെന്നവണ്ണം ഈ കുഴലുകൾ ഗ്രന്ഥക്ഷേത്രത്തിന്റെ വിവിധഭാഗങ്ങളിൽ ചെന്നുചേരുന്നു. യാന്ത്രികപ്രവർത്തനംകൊണ്ടാകുന്നു ഈ തുണ്ടുകൾ യഥാസ്ഥാനങ്ങളിൽ ചെന്നെത്തുന്നതു്. ഏതാനും മിനിട്ടിനുള്ളിൽ ആവശ്യപ്പെട്ട പുസ്തകങ്ങൾ മറെറാരു യന്ത്രവിശേഷംമൂലേന മേശപ്പുറത്തു വന്നുചേരുകയുംചെയ്യുന്നു.

വൃത്താകൃതിയിൽ മൂന്നു നിലയായി ഇരിപ്പിടങ്ങൾ ഇവിടെ സജ്ജീകരിച്ചിരിക്കുന്നു. ആൎക്കും അവിടെപോയിരുന്നു വായിക്കാം. ഗ്രന്ഥശാലയിലെ ഏതു പുസ്തകവും അവൎക്കു ലഭ്യമാണു്. വാഷിംഗ്ടൺ നഗരത്തിലെ ആബാലവൃദ്ധം ജനങ്ങൾ ഇവിടെ വന്നിരുന്നു് തങ്ങളുടെ ഗ്രന്ഥപിപാസ ശമിപ്പിക്കാറുണ്ടു്. ഈ വായനമുറി എപ്പോഴും ജനനിബിഡമത്രേ.

പത്തുലക്ഷത്തിൽപരം വിജ്ഞാനതിക്ഷുക്കൾ വർഷംതോറും ഈ ഗ്രന്ഥക്ഷേത്രത്തിന്റെ ഉപാസനയ്ക്കായി വന്നുചേരുന്നുണ്ടു്. ലോകത്തിന്റെ വിവിധഭാഗങ്ങളിൽ നിന്നും വരുന്ന അനേകം പേർ ഈ കൂട്ടത്തിൽ ഉൾപ്പെടുന്നു. ലോകപ്രസിദ്ധന്മാരായ ചരിത്രഗവേഷകരും, ജ്ഞാനൈഷികളായ പണ്ഡിതന്മാരും ഈ മഹാസാഗരത്തെ ശരണംപ്രാപിക്കുന്നു. ജ്ഞാനതൃഷ്ണയെ ശമിപ്പിക്കാൻ സമൎത്ഥമായ ഒരു രത്നാകരംതന്നെയാണു് ഈ ഗ്രന്ഥശാല. അക്ഷയനിധികളടങ്ങിയ ഒരു ഭണ്ഡാഗാരമാണിതു്. മനുഷ്യദൃഷ്ടിക്കു ഗോചരമായിട്ടുള്ള എല്ലാ വിജ്ഞാനശാഖകൾക്കും ഇവിടെ പ്രാതിനിധ്യം നൽകിയിട്ടുണ്ടു്. ഓരോശാഖയിലും നിഷ്കൃഷ്ടമായ ജ്ഞാനം സമ്പാദിച്ചിട്ടുള്ള വിദഗ്ദ്ധന്മാരാണു് ഗവേഷണവകുപ്പിന്റെ ചുമതല വഹിക്കുന്നതു്. അവരുടെ വിപുലമായ ജ്ഞാനവും, വിലോഭനീയമായ സേവനൗത്സുക്യവും, അത്ഭുതാവഹമാകുന്നു. നിരന്തരമായ പഠനവും, ദീർഘനാളത്തെ പരിചയവുംകൊണ്ടു് അവർ നമ്മെ ഉപചരിക്കാൻ സദാ സന്നദ്ധരുമാണു്. അന്വേഷണകുതുകികളായി ചെന്നുചേരുന്നവൎക്കു് ഏതു വിവരവും ശേഖരിച്ചു കൊടുക്കാൻ അവർ ജാഗരൂകരത്രേ.

സുപ്രസിദ്ധമായ കാപ്പിറ്റോൾ മന്ദിരത്തിലാണു് ആദ്യം ഈ ഗ്രന്ഥശാല സ്ഥാപിച്ചിരുന്നതു്. 1800 മുതൽ ഒരു ശതവൎഷക്കാലത്തേക്കു് ഈ രീതിയിൽ നടത്തിവന്നു. അന്നൊന്നും പൊതുജനങ്ങൾക്കു ഇവിടെ പ്രവേശനം അനുവദിച്ചിരുന്നില്ല. കോൺഗ്രസ് സാമാജികന്മാരുടെ ഉപയോഗത്തെ മാത്രം ഉദ്ദേശിച്ചത്രേ ഇതു സജ്ജീകരിച്ചിരുന്നതു്.

1800-ൽ ഈ ഗ്രന്ഥശാല സ്ഥാപിച്ചപ്പോൾ അയ്യായിരം ഡോളറാണു് നിയമസഭ ചിലവിലേക്കു് അനുവദിച്ചതു്. രണ്ടുകൊല്ലംകൊണ്ടുമാത്രമേ ഒരു കാററ്ലോഗുണ്ടാക്കാൻ കഴിഞ്ഞുള്ളു. 243 പുസ്തകങ്ങളത്രേ അന്നത്തെ പുസ്തകപ്പട്ടികയിലുണ്ടായിരുന്നതു്. അമേരിക്കയിൽ നടന്ന ആഭ്യന്തരസമരവേളയിൽ ബ്രിട്ടീഷുപട്ടാളം വാഷിംഗ്ടണിൽ പ്രവേശിച്ചു് വമ്പിച്ചനാശങ്ങൾ വരുത്തുകയുണ്ടായി. കാപ്പിറ്റോൾ മന്ദിരത്തിന്റെ ഒരു വിഭാഗം അവർ കൊള്ളിവയ്ക്കുകയും ചെയ്തു. തൽഫലമായി അവിടെയുണ്ടായിരുന്ന ഗ്രന്ഥശേഖരം മുഴുവൻ നഷ്ടപ്പെടുകയും ചെയ്തു.

അമേരിക്കൻ സ്വാതന്ത്ര്യോദയത്തിന്റെ അരുണനെന്നു സൎവ്വഥാ പ്രകീൎത്തിതനായ ജെഫേഴ്സൺ, നേതൃപദം വെടിഞ്ഞു് കടത്തിൽ മുഴുകി കഴിഞ്ഞുകൂടുമ്പോൾ, സ്വന്തം ഗ്രന്ഥശേഖരം വില്ക്കാൻ തീരുമാനിച്ചു. 6479 പുസ്തകങ്ങൾ ഈ ശേഖരത്തിലുണ്ടായിരുന്നു. ജെഫേഴ്സന്റെ രാഷ്ട്രീയപ്രതിയോഗികളുടെ കഠിനമായ എതിർപ്പുകളെ അവഗണിച്ചു് കോൺഗ്രസ് 23950 ഡോളറിനു ഈ ഗ്രന്ഥസമുച്ചയം വിലയ്ക്കു വാങ്ങി. സാമാന്യം വിപുലമായ ഈ ഗ്രന്ഥശേഖരമത്രേ ഈ വിശാലമഹാഗ്രന്ഥാലയത്തിന്റെ പ്രഥമപ്രരോഹം. ജെഫേഴ്സന്റെ കുറിപ്പുകളോടുകൂടിയ ഗ്രന്ഥങ്ങൾ ഇ

പ്പോഴും ഗ്രന്ഥശാലയിൽ സൂക്ഷിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ ജീവചരിത്രനിമ്മാതാക്കൾക്ക് ഈ പുസ്തകങ്ങൾ അത്യധികം പ്രയോജകീഭവിക്കയും ചെയ്യു.

വിലതീരാത്ത ഒരു അക്ഷയഭണ്ഡാഗാരമത്രേ ഈ ഗ്രന്ഥശാല. പത്തുകോടി ഡോളർ (ഏകദേശം 48 കോടി രൂപാ) ഈ ഗ്രന്ഥക്ഷേത്രത്തിനു വേണ്ടി ചിലവായിട്ടുണ്ടെന്നു കണക്കാക്കിയിരിക്കുന്നു. എന്നാൽ ഇതിൽ സൂക്ഷിച്ചിരിക്കുന്ന അമൂല്യനിക്ഷേപങ്ങളുടെ വില പരിഛേദിക്കുവാൻ സാധ്യമല്ലത്രേ. അസുലഭങ്ങളായ ഒട്ടനവധി പ്രാക്തനഗ്രന്ഥങ്ങളും, പ്രാമാണികരേഖകളും ഈ ഗ്രന്ഥക്ഷേത്രത്തിൻെറ ഈട്ടവയ്പിൽ സൂക്ഷിച്ചിട്ടുണ്ട്.

മനുഷ്യഹസ്തങ്ങളാൽ രേഖപ്പെടുത്തിയിട്ടുള്ള വിജ്ഞാനശേഖരം മുഴുവനും, ഈ ഗ്രന്ഥാലയത്തിലെ നിയന്ത്രിതവാതകമായ അന്തർഭൗമകക്ഷ്യകളിലും, അലമാരികളിലുമായി സംഭൃതമായിട്ടുണ്ടെന്നു് അതിശയോക്തിസ്സർശംകൂടാതെ പറയാവുന്നതാണ്. പുസ്തകങ്ങൾ അടുക്കിവച്ചിരിക്കുന്ന ഷെൽഫുകൾ ഒന്നോടൊന്നു തൊടത്തക്കവിധം നിരത്തിവയ്ക്കുന്നപക്ഷം അവയുടെ നീളം 414 മൈലോളം വരുന്നതാണെന്നു് കണക്കാക്കിയിരിക്കുന്നു. എത്ര വിപുലമായ ഒരു ഗ്രന്ഥശേഖരമാണ് ഇവിടെ സജ്ജീകരിച്ചിരിക്കുന്നതെന്നു് ഇതിൽനിന്നും നമുക്കു നിഷ്പ്രയാസം ഗ്രഹിക്കാൻ കഴിയും. പ്രാചീന ബാബിലോണിലെ കളിമൺഫലകകളും പ്രാക്തന ഈജിപ്തുരുടെ 'പപ്പയറസ്' ചുരുളുകളും, പ്രശസ്ത യവനഗണിതജ്ഞനായ ടോൾമിയുടെ കണക്കുശാസ്ത്രഗ്രന്ഥങ്ങളും ചരിത്രാതീതകാലത്തെ വിജ്ഞാനശേഖരത്തിൻെറ നിത്യസ്മാരകങ്ങളത്രേ. പതിനേഴാം ശതാബ്ദം മുതൽ ഇംഗ്ലണ്ടിൽ നിന്നും പ്രസിദ്ധം ചെയ്തിട്ടുള്ള വത്തമാനപ്പത്രങ്ങളുടെ പ്രതികൾപോലും സൂക്ഷിച്ചിട്ടുണ്ട്.

അസുലഭഗ്രന്ഥങ്ങൾ ഒരു പ്രത്യേക അറയിലത്രേ സംഭരിച്ചിരിക്കുന്നതു്. അസുലഭഗ്രന്ഥകക്ഷ്യ (Rare Book Room) യെന്നത്രേ ഇതിൻെറ പേർ. ഈ അറയുടെ വാതിൽ ഓട്ടുകൊണ്ടത്രേ തീത്തിട്ടുള്ളതു്. പ്രത്യേകം നിർമ്മിച്ചിട്ടുള്ള ഒരുതരം കൂട്ടത്താഴുകൊണ്ടാണ് ഇതു പൂട്ടിയിരിക്കുന്നതും. ഗ്രന്ഥാലയസൂക്ഷിപ്പുകാരിൽ രണ്ടുപേൎക്കു മാത്രമേ ഈ താഴ തുറക്കാനുള്ള രഹസ്യവിദ്യ അറിയാവൂ. ഷേക്സ്പീയരുടെ നാടകങ്ങൾ ആദ്യമായി പ്രസിദ്ധപ്പെടുത്തിയ ഫോളിയോപ്പതിപ്പ് ഈ അറയിലാകുന്നു സൂക്ഷിച്ചിരിക്കുന്നതു്. ബൈബിൾ ഇദംപ്രഥമമായി അച്ചടിയിലാക്കിയ ഗുട്ടൻബർഗ്ഗിൻെറ പ്രഥമ ബൈബിൾപ്പതിപ്പും നമുക്ക് ഇവിടെ കാണാൻ കഴിയും. അമേരിക്കൻ സ്വാതന്ത്ര്യസമരത്തിൻെറ സവ്യസാചികളായ ജോർജ്ജ് വാഷിംഗ്ടൻ, തോമസ് ജെഫേഴ്സൺ തുടങ്ങിയ മഹാമാത്രന്മാരുടെ സ്വന്തം കയ്പടയിലുള്ള എഴുത്തുകൾക്കും പുറമേ, പ്രസിഡണ്ടുസ്ഥാനം വഹിച്ചിട്ടുള്ള എല്ലാവരുടേയും സ്വഹസ്തലിഖിതങ്ങളും, ലേഖനങ്ങളും ഭദ്രമായി ഇവിടെ സൂക്ഷിച്ചിരിക്കുന്നു. കോൺടിനൻറൽ കോൺഗ്രസ് എന്നറിയപ്പെടുന്ന ഒരു സംഘടനയുടെ ആഭിമുഖ്യത്തിലാണല്ലോ അമേരിക്കൻ സ്വാതന്ത്ര്യസമരം സമാരബ്ധമായതു്. ഈ സമിതിയുടെ 1774 മുതൽ 1786 വരെയുള്ള എല്ലാ ഔദ്യോഗിക രേഖകളും ഇവിടെ സംഭരിച്ചിട്ടുണ്ട്. എബ്രഹാംലിങ്കൻെറയും, അദ്ദേഹത്തിൻെറ ക്യാബിനററിലെ അംഗങ്ങളുടേയും, ദിനക്കുറിപ്പുകൾപോലും ഭദ്രമായി സൂക്ഷിച്ചിരിക്കുന്നു.

സന്ദർശകരെ സദാ ആകർഷിക്കുന്ന ഒന്നാകുന്നു ഈ ഗ്രന്ഥശാലയിലെ പ്രദർശ

നഹാൾ. പ്രതിദിനം അനേകംപേർ തീർത്ഥാടനത്തിനെന്നപോലെ ഇവിടെ വന്നു ചേരുന്നുണ്ട്. അമേരിക്കയുടെ മാത്രമല്ല, ലോകത്തിന്റെ വിവിധഭാഗങ്ങളിൽനിന്നും സന്ദർശകർ പ്രദർശനഹാളിൽ തടിച്ചുകൂടുന്നു. ചരിത്രപ്രസിദ്ധങ്ങളായ രണ്ടു പ്രമാണങ്ങളാണ പ്രധാന പ്രദർശനവസ്തുക്കൾ. കണ്ണാടിക്കൂട്ടിനകത്ത്, ഈർപ്പവും മറ്റും പിടിക്കാത്തവിധത്തിൽ സജ്ജീകൃതമായിട്ടുള്ള ഒരു പേടകത്തിൽ അടക്കംചെയ്ത് അമേരിക്കൻഭരണഘടനയുടെ അസ്സൽ പ്രതി വച്ചിരിക്കുന്നു. ശിലാനിർമ്മിതമായ ഒരു പീഠത്തിലത്രേ ഇതു സ്ഥാപിച്ചിട്ടുള്ളതു്. തൊട്ടുമുകളിലായി സ്ഫടികനിർമ്മിതമായ ഒരു അലമാര ചുവരിൽ ഉറപ്പിച്ചുവച്ചിട്ടുണ്ട്. ഭുവനവിദിതമായ അമേരിക്കൻ സ്വാതന്ത്ര്യപ്രഖ്യാപനം ഈ അലമാരയിലത്രേ നിക്ഷേപിച്ചിരിക്കുന്നതു്. മറ്റൊരു ചരിത്രരേഖയുംകൂടി ഇവിടെ പ്രദർശിപ്പിച്ചിട്ടുണ്ട്. അവകാശപ്പട്ടയം എന്ന പേരിൽ ഒരു പ്രമാണം ആദ്യത്തെ കോൺഗ്രസ്സ് തയ്യാറാക്കി. അതിന്റെ പ്രതികൾ അമേരിക്കയിലെ പതിമ്മൂന്നു പ്രവിശ്യകൾക്കും അയച്ചുകൊടുക്കുകയും ചെയ്തു. പ്രസിദ്ധ ചലച്ചിത്രക്കമ്പനിയായ പാരമൗണ്ട് പിക്ചേഴ്സിന്റെ ഉടമസ്ഥൻ ഇവയിലൊന്ന് വിലയ്ക്കു വാങ്ങി കോൺഗ്രസ്സ് ലൈബ്രറിക്കു സംഭാവനചെയ്ത ഒരു പ്രതിയത്രേ പ്രദർശനഹാളിൽ വച്ചിരിക്കുന്നതു്. പ്രാക്തനപ്രസിദ്ധങ്ങളായ മെഡീസന്റെ കുറിപ്പുകളും, റഷ്യയിലെ നിക്കോളാസ് ചക്രവർത്തിയുടെ സ്വഹസ്തലിഖിതങ്ങളും ഇവിടെ സൂക്ഷിച്ചിട്ടുള്ള അമൂല്യനിധികളിൽ ചിലതു മാത്രമാകുന്നു.

കഴിഞ്ഞ മഹായുദ്ധകാലത്ത് ഈ ഗ്രന്ഥശാല സ്വാതന്ത്ര്യങ്ങൾ രൂപവൽക്കരിക്കുന്ന കാര്യത്തിൽ വലിയ സഹായം ചെയ്തിട്ടുണ്ട്. പേൾ തുറമുഖത്തെ ദാരുണസംഭവത്തെത്തുടർന്ന് സമരതന്ത്രവിദഗ്ദ്ധന്മാർ യൂറോപ്പിലേയും വിദൂരപൗരസ്ത്യദേശങ്ങളിലേയും ഭൂസ്ഥിതി, കാലാവസ്ഥ, സമരപഥങ്ങൾ തുടങ്ങിയുള്ള വിശദവിവരങ്ങൾ ശേഖരിക്കുന്നതിനായി ഈ ക്ഷേത്രത്തിൽ സംഭരിച്ചുവച്ചിരുന്ന പഴയ ഏടുകൾ പരിശോധിച്ചുതുടങ്ങി. പല സമരമുഖങ്ങളിലേയും പടനീക്കങ്ങളെ വിജയസമാപ്തിയിലെത്തിക്കുന്നതിനു സഹായകമായിത്തീർന്ന ഭൂപടങ്ങൾ നിർമ്മിക്കുവാൻ ഈ ഗ്രന്ഥപ്പുരയിൽനിന്നും ലഭിമായ രേഖകൾ പ്രയോജകീഭവിച്ചിട്ടുണ്ട് ആഫ്രിക്കയിൽവച്ചു നടന്ന മരുഭൂസമരത്തിൽ മുൻകൈ നേടാൻ ഇവിടെനിന്നും ലഭ്യമായ വിവരങ്ങൾ വളരെയധികം സഹായിക്കയുണ്ടായി. സുപ്രസിദ്ധ ജർമ്മൻശാസ്ത്രജ്ഞന്മാരുടെ ഗവേഷണപരിശ്രമങ്ങളുടെ വിവരങ്ങൾ ഉൾക്കൊള്ളുന്ന ഒരു ഗ്രന്ഥം ജർമ്മനിയിൽനിന്നും രഹസ്യമായി കൊണ്ടുവന്ന് ഇവിടെ സൂക്ഷിച്ചിരുന്നു. യുദ്ധവിജയത്തിനു ഹേതുഭൂതമായിത്തീർന്ന നവീനങ്ങളായ പല ആയോധനസാമഗ്രികളും നിർമ്മിക്കുന്നതിന് ഈ ഗ്രന്ഥത്തെ ആസ്പദമാക്കി നടത്തിയ ശാസ്ത്രീയഗവേഷണങ്ങൾമുഖാന്തിരം സാധിച്ചിട്ടുണ്ട്.

പുസ്തകങ്ങളും പത്രമാസികകളും ശേഖരിച്ച് ശാസ്ത്രീയരീതിയിൽ ക്രമപ്പെടുത്തി ശരിയായവിധം സൂക്ഷിക്കുകയെന്നതു ക്ഷിപ്രസാദ്ധ്യമായ ഒരു കാര്യമല്ല. അനവധി വിദഗ്ദ്ധന്മാരുടെ സേവനം ഇതിലേയ്ക്കാവശ്യമാണ്. പ്രതിദിനം ആയിരത്തിൽപരം വർത്തമാനപ്പത്രങ്ങളും പ്രതിമാസം പതിനേഴായിരത്തോളം മാസികകളും ഈ ഗ്രന്ഥശാലയിൽ വന്നുകൊണ്ടിരിക്കുന്നു. ഇവയെല്ലാം നിയതമായ ക്രമത്തിൽ നമ്പരിട്ടി

സൂക്ഷിക്കുന്നതിനു ഒട്ടധികം വിദഗ്ദ്ധരുടെ വിദഗ്ദ്ധവും സൂക്ഷ്മവുമായ മേൽനോട്ടം ആവശ്യമത്രേ. അടുത്തകാലത്തു് യുദ്ധവകുപ്പിൽനിന്നും ഗണനീയമായ ഒരു സമ്പാദ്യം ലഭിക്കുകയുണ്ടായി. ജർമ്മനിയിൽനിന്നും പിടിച്ചെടുത്ത പത്തുലക്ഷത്തിൽപരം ഗ്രന്ഥങ്ങൾ ഈ ഗ്രന്ഥശാലയ്ക്കു ലഭിച്ചു. ഹിററ്ലരുടെ സ്വകാര്യ ഗ്രന്ഥാലയത്തിലെ വിലയേറിയ ചില പുസ്തകങ്ങളുംകൂടി ഇതിലുൾപ്പെടുന്നുണ്ടു്.

പുസ്തകങ്ങൾ തുടച്ചു വൃത്തിയാക്കുന്ന ജോലിക്കായി മാത്രം ഒരു വലിയ സംഘം ആളുകളെ നിയോഗിച്ചുവരുന്നു. ഏററവും പുതിയ ചില യന്ത്രവിശേഷങ്ങളത്രേ ഇതിനായി വിനിയോഗിക്കുന്നതു്. എങ്കിലും പത്തു കൊല്ലത്തിലൊരിക്കൽ മാത്രമേ ഓരോ പുസ്തകവും ഈവിധം സൂക്ഷ്മമായ പരിശോധനയ്ക്കു വിധേയമായിത്തീരുന്നുള്ളു. അത്രയ്ക്കു വിപുലമായ ഒരു ഗ്രന്ഥശേഖരമത്രേ ഇവിടെയുള്ളതു്.

പുസ്തകങ്ങൾക്കു പുറമേ, സിനിമാപ്പടങ്ങളുടെ മൂലഫലകങ്ങൾകൂടി ഒരു പ്രത്യേക വകുപ്പായി സൂക്ഷിച്ചുപോരുന്നുണ്ടു്. 1942-ൽ ആരും കാണാതിരുന്ന ഒരു അറ തുറക്കുവാൻ ഇടയായി. തൽഫലമായി മൂവായിരത്തിൽപരം പഴയ ഫിലിമുകൾ കണ്ടെടുക്കുവാൻ സാധിച്ചു. അവ ഇന്നത്തെപ്പോലെയുള്ള 'സെലിലോയിഡ്' പടങ്ങളല്ലായിരുന്നു. കടലാസിൽ എടുത്തിട്ടുള്ള ഫോട്ടോപ്രതികളാണിവയെല്ലാം. പണ്ടു് പകർപ്പവകാശരേഖയായി കടലാസിൽ മുദ്രണംചെയ്തിട്ടുള്ള ഫോട്ടോ പ്രതികളാണു പോലും സൂക്ഷിച്ചുപോന്നതു്.

പിൽക്കാലത്തു് ഈ ശാഖ വളരെ പുഷ്ടിപ്രാപിച്ചിട്ടുണ്ടു്. പത്തുലക്ഷത്തിൽ പരം ഫോട്ടോകളുടെ നെഗററീവ് പ്രതികൾ ഇപ്പോൾ ഈ ശേഖരത്തിലുൾപ്പെടുന്നു. അസുലഭങ്ങളായിത്തീർന്നിട്ടുള്ള നാടോടിപ്പാട്ടുകൾ, ഗ്രാമീണഗാനങ്ങൾ മുതലായവ രേഖപ്പെടുത്തിയിട്ടുള്ള ഗ്രാമഫോൺ റെക്കാർഡുകളും, അന്ധരുടെ ഉപയോഗാർത്ഥം തയ്യാറാക്കിയിട്ടുള്ള "ചിലയ്ക്കുന്ന പുസ്തകങ്ങളും" വിപുലമായ തോതിൽ സംഭരിച്ചു സൂക്ഷിക്കുന്നതിൽ ഭാരവാഹികൾ പ്രത്യേകം ശ്രദ്ധപതിപ്പിച്ചുവരുന്നു.

ഇപ്രകാരം മനുഷ്യദൃഷ്ടിക്കു ഗോചരമായിത്തീർന്നിട്ടുള്ള വിജ്ഞാനശേഖരത്തെ ഏകദേശമായിട്ടെങ്കിലും സംഗ്രഹിച്ചു സൂക്ഷിച്ചുവരുന്ന ഈ ഗ്രന്ഥക്ഷേത്രം വിശാലമഹാഗ്രന്ഥശാലയെന്ന പേരിനു സർവഥാ അർഹമത്രേ. ലെനിൻഗ്രാഡ്, ലണ്ടൻ, പാരീസ്, വത്തിക്കാൻ എന്നീ നഗരങ്ങളിലെ പ്രശസ്ത ഗ്രന്ഥശാലകളെക്കാൾ പലതുകൊണ്ടും പ്രമുഖമായ സ്ഥാനമത്രേ വാഷിംഗ്ടൺ ഗ്രന്ഥശാലയ്ക്കു സംസിദ്ധമായിട്ടുള്ളതു്.

---

# കോശഗ്രന്ഥങ്ങൾ

## ഡാ. കെ. ഗോദവർമ്മ

മനുഷ്യൻെറ സംസ്കാരപരമായ പുരോഗതിയിൽ ഏററവും പ്രാധാന്യം അർഹിക്കുന്നതു് ഭാഷയുടെ കണ്ടുപിടിത്തമാകുന്നു. ആദികാലങ്ങളിൽ മൃഗങ്ങളെപ്പോലെ മനുഷ്യനും സർവസാധാരണങ്ങളായ കാമനകൾക്കോ പ്രബലങ്ങളായ വികാരങ്ങൾക്കോ വിധേയനാകുമ്പോൾ ചില ശബ്ദങ്ങൾ പുറപ്പെട്ടവിച്ചിരിക്കണമെന്നുള്ളതിനു സംശയമില്ല. അത്തരം ശബ്ദങ്ങളെ പ്രത്യേകം വർണ്ണങ്ങളായി വേർതിരിച്ചുഗ്രഹിക്കുവാനോ, അതാതുസമവസ്ഥകളുടെ പ്രതിബിംബകങ്ങളായി അവയെ മനസ്സുകൊണ്ടു സങ്കല്പിക്കുവാനോ അവനു സാധിച്ചിരുന്നില്ല എന്നുവേണം വിചാരിക്കുവാൻ മനുഷ്യൻെറ മസ്തിഷ്കം വിചിന്തനാനുകൂലമായി വികസിച്ചുകഴിഞ്ഞിട്ടില്ലാത്ത ആ അതിപ്രാചീനകാലത്തു് ഭാഷ, ശുദ്ധമേ വികാരാധിഷ്ഠിതമായിരുന്നിരിക്കുവാനിടയുണ്ടു്. ഒന്നിച്ചുചേൎന്നു് നൃത്തം ചെയ്യുമ്പോഴുള്ള പദവിന്യാസത്തിനൊപ്പിച്ചോ കൈകൊണ്ടു എന്തെങ്കിലും ജോലിചെയ്യുന്നതിനു അനുസൃതമായോ പ്രവൃത്തങ്ങളായ ശബ്ദങ്ങളും അതുപോലെതന്നെ വേദന, സന്തോഷം, ഭയം, കോപം എന്നുതുടങ്ങിയ മനോവികാരങ്ങളെ പ്രകടിപ്പിക്കുന്നതരത്തിലുള്ള ധ്വനിവിശേഷങ്ങളും ഭാഷയുടെ പ്രഥമസോപാനമായി കരുതപ്പെടാം. കാലക്രമത്തിൽ അത്തരം ശബ്ദങ്ങൾ (സ്പഷ്ടാവയവങ്ങളായി) വേർതിരിക്കപ്പെട്ടു് ഓരോ അൎത്ഥത്തിൽ സാങ്കേതിതങ്ങളായി തീരുകയും ഒരു വ്യക്തിയെന്നപോലെ പല വ്യക്തികളും അവയെ പ്രയോഗിക്കുവാൻ ഇടവരുകയും ചെയ്തതിൻെറ ഫലം ആയിരിക്കണം ഭാഷ. ഏറിയോരു കാലമായി വിശ്വസിക്കപ്പെട്ടുപോന്നതു് മനുഷ്യൻ ഓരോരോ വസ്തുക്കൾക്കും കരുതിക്കൂട്ടി പ്രത്യേകം പേർ സൃഷ്ടിച്ചു് ഭാഷാരൂപത്തിലുള്ള വ്യവഹാരം സാധിതപ്രായമാക്കി എന്നാണു്. ഇന്നാകട്ടെ അങ്ങനെയൊരഭിപ്രായം കേവലം വിനോദാവഹമായിരിക്കുകയേയുള്ളൂ. ഭാഷയുടെ വികാസത്തിനു സഹായകമായിരുന്നതു് വാക്കുകൾക്കു അന്യോന്യവ്യവഹാരത്താൽ അതാതിനുള്ള വില പ്രചാരത്തിൽ വന്നുചേരത്തക്കവണ്ണമുള്ള മൗനാനുവാദം ജനതാമദ്ധ്യത്തിൽ ഉണ്ടായിരുന്നതാണു്.

മനുഷ്യൻെറ സമുദായജീവിതമാണു് ഭാഷയുടെ ഉത്ഭവത്തിനു നിദാനമായിത്തീന്നതെന്നുള്ളതിനു തൎക്കമില്ല. ആവശ്യമുള്ള സാധനങ്ങളെ പരസ്പരം കൈമാററം ചെയ്യുവന്ന പ്രാചീനസമ്പ്രദായത്തിൻെറ അസൗകര്യത്തെ പരിഹരിക്കുന്നതിനു് നാണയങ്ങളും കറൻസി നോട്ടുകളും എങ്ങനെ നിശ്ചിതങ്ങളായ മൂല്യങ്ങളോടുകൂടി സ്വീകരിക്കപ്പെടുവാൻ ഇടയായോ അതുപോലെയാണു് വിചാരങ്ങളേയും വികാരങ്ങളേയും നിർദ്ദേശിക്കുന്നതിനു ഭാഷയുടെ ഘടകങ്ങളായ ശബ്ദങ്ങൾ രൂപവൽകൃതങ്ങളായതു്. ഭാഷയെന്നു ഒന്നുണ്ടായിരുന്നില്ലെങ്കിൽ ലോകം മുഴുവനും അജ്ഞാനാവൃതമായിപ്പോകുമായിരുന്നു എന്നു് അൎത്ഥം വരത്തക്കവണ്ണം

> ഇദമന്ധം തമഃകൃത്സ്നം
> ജായേത ഭുവനത്രയം
> യദിശബ്ദാഹ്വയം ജ്യോതി–
> രാസംസാരാന്ന ദീപ്യതേ.

എന്നു് ഒരു സംസ്കൃതകവി രചിച്ചിട്ടുള്ള ശ്ലോകം മനുഷ്യജീവിതത്തിൽ

ഭാഷയ്ക്കുള്ള ഇതരാതിശായിയായ മേന്മ
യെ നിർദ്ദേശിക്കുവാൻ പോന്നതാണ്.

ഏതൊരു ഭാഷയിലും സാമാന്യജനങ്ങ
ളുടെ നിത്യവ്യവഹാരത്തിൽ അത്യാവശ്യ
ത്തിനുള്ള പദങ്ങൾമാത്രമേ പ്രയുക്തങ്ങളാ
കുന്നുള്ളു. അപരിഷ്കൃതരായ മനുഷ്യരുടെ
ഭാഷയിൽ ആ ജനസമൂഹത്തിനു ദൈനം
ദിന ജീവിതത്തിൽ പെരുമാറേണ്ടിവരുന്ന
തായ വസ്തുക്കളെ സംബന്ധിച്ചിടത്തോളം
പദങ്ങൾക്കു് വൈചിത്ര്യം കാണാമെങ്കി
ലും സാമാന്യശബ്ദങ്ങൾ ഏററവും പരിമി
തങ്ങളായിരിക്കുവാനാണിട. ഉദാഹരണ
മായി അറേബ്യയിൽ ആകൃതിയിലും നിറ
ത്തിലും പ്രായത്തിലും ഈഷദ് വ്യത്യാസ
മുള്ള ഒട്ടകങ്ങളെ കുറിക്കുന്നവയായി നാല്പ
തോളം പദങ്ങൾ നിലവിലിരിക്കുന്നുണ്ടെ
ങ്കിലും ഒട്ടകം എന്ന സാമാന്യാർത്ഥത്തെ
നിർദ്ദേശിക്കുവാൻ ഒരു പദം അവിടത്തെ
ഭാഷയിൽ ഇനിയും ഉണ്ടാകേണ്ടതായിട്ടാ
ണിരിക്കുന്നതു്. ഭൗതികവും മാനസികവു
മായ ഉൽക്കർഷം പ്രാപിച്ചിട്ടുള്ള ജനതതി
യുടെ ഭാഷകൾ അവയുടെ ശബ്ദസമുച്ചയ
ത്തിൽ വൈപുല്യം ദർശിപ്പിക്കുകയെന്നു
ള്ളതു് സാധാരണമത്രേ. സാഹിത്യപരമാ
യും ശാസ്ത്രപരമായും ഒരു ഭാഷ സംപുഷ്ടമാ
കാതിരിക്കുന്നിടത്തോളം അതിന്റെ ഘടക
ങ്ങളായ ശബ്ദങ്ങളെപ്പററി നിഷ്കൃഷ്ടമായ
പഠനം നടത്തേണ്ട ആവശ്യം മിക്കവാറും
നേരിടുന്നില്ലെന്നുതന്നെ പറയാം.

എന്നാൽ അത്തരം ഭാഷകളെ ഏതെങ്കി
ലും പ്രയോജനം ഉദ്ദേശിച്ചോ കേവലം
കൗതുകംകൊണ്ടോ പഠിക്കുവാൻ മുതിർന്നി
ട്ടുള്ള പണ്ഡിതന്മാരും ഉണ്ടായിട്ടുണ്ടു്. അ
ങ്ങനെയുള്ളവരുടെ പരിശ്രമം ലോകവി
ജ്ഞാനത്തിനു് ഒരു നേട്ടമായിരിക്കുമെങ്കി
ലും അതാതു ഭാഷകൾ വ്യവഹരിക്കുന്ന വർഗ്ഗ
ത്തിന്റെ ആവശ്യത്തെ മുൻനിർത്തിയുള്ളത
ല്ല. ആഫ്രിക്കൻഭാഷകളേയും അസംസ്കൃ
തങ്ങളായ ദ്രാവിഡഭാഷകളേയുംകുറിച്ചു
പാശ്ചാത്യപണ്ഡിതന്മാർ പ്രത്യേകിച്ചു മി
ഷണറിമാർ നടത്തിയിട്ടുള്ള പഠനങ്ങൾ
ഏതാണ്ടു് ഇത്തരത്തിലുള്ളതാണു്. സാഹി
ത്യസമ്പത്തുകൊണ്ടും ബഹുമുഖമായ വി
ജ്ഞാനത്തെ ആധാരമാക്കി നിർമ്മിക്കപ്പെ
ട്ടിട്ടുള്ള ശാസ്ത്രഗ്രന്ഥങ്ങളുടെ ബാഹുല്യം
കൊണ്ടും സമുന്നതമായ നില സമാർജ്ജിച്ചി
ട്ടുള്ള ഭാഷകളിൽ അവയുടെ അസ്ഥിവാര
മായ ശബ്ദസമൂഹങ്ങളെ കഴിയുന്നിടത്തോ
ളം സമഗ്രമായിത്തന്നെ വിശകലനംചെയ്തു
വിവരിക്കുന്ന കോശഗ്രന്ഥങ്ങളുടെ ആവ
ശ്യം ഒഴിച്ചുകൂടാത്തതാണെന്നു പറയേണ്ട
തില്ലല്ലോ.

ഒരു ഭാഷയുടെ ജീവഘടകങ്ങളായ ശബ്ദ
ങ്ങളേയോ ആ ഭാഷയിൽ സംക്രമിച്ചിട്ടുള്ള
വിജ്ഞാനങ്ങളുടെ ഉള്ളടക്കത്തെയോ അകാ
രാദിക്രമത്തിലോ മറേറതെങ്കിലും തരത്തി
ലുള്ള വ്യവസ്ഥയനുസരിച്ചോ വിവരിക്കുന്ന
വയാണു് അതിലെ കോശഗ്രന്ഥങ്ങൾ.
ആദ്യമെല്ലാം പാണ്ഡിത്യവിഷയത്തിൽ സു
പ്രതിഷ്ഠിതരായ ചില വ്യക്തികളുടെ അംഗീ
കാരം ലഭിച്ച പദങ്ങളുടെ അർത്ഥവിവരണ
വും പ്രയോഗപ്രദർശനങ്ങളും മാത്രമാണു്
നിഘണ്ടുകർത്താക്കന്മാർ ചെയ്തുവന്നിരുന്ന
തു്. വൈയാകരണന്മാരുടേയോ സാഹിതീ
വിധികർത്താക്കന്മാരുടേയോ അഭിപ്രായ
ത്തിൽ സാധുക്കളായി കരുതപ്പെട്ടുവന്നിരു
ന്ന ശബ്ദങ്ങളെ മാത്രം തിരഞ്ഞെടുത്തു ക്രോ
ഡീകരിച്ചിട്ടുള്ള കോശഗ്രന്ഥങ്ങൾക്കു് അ
മരകോശവും എ. ഡി. 1780-ൽ നാഥാൻ
ബെയിലി (Nathan Bailey) പ്രസിദ്ധ
പ്പെടുത്തിയിട്ടുള്ള ഇംഗ്ലീഷ്ഭാഷാനിഘണ്ടു
വും നിദർശനങ്ങളാണു്. ഗ്രന്ഥകാരന്റെ
രുചിഭേദം അനുസരിച്ചു പെറുക്കിയെടുത്തി

ട്ടുള്ള ശബ്ദങ്ങളല്ല, പിന്നെയോ ഒരു ഭാഷയുടെ നിഖിലഭാവങ്ങളിലും നടമാടുന്ന ചൈതന്യത്തെ പ്രസ്ഫുരിപ്പിക്കുന്ന പദാവലികൾ ഒന്നൊഴിയാതെയാണ് നിഘണ്ടുകർത്താവു തന്റെ കരുക്കളായി കൈക്കൊള്ളേണ്ടതെന്നുള്ള അഭിപ്രായം അചിരേണ പൊതുവേ സ്വീകരിക്കപ്പെട്ടുവാനിടയായി. ആശയങ്ങളെ കുറിക്കുന്ന ശബ്ദങ്ങളോടൊപ്പംതന്നെ സ്ഥലനാമങ്ങളും വ്യക്തിനാമങ്ങളും ഗവേഷകന്റെ പരിചിന്തനത്തിനു് അർഹങ്ങളാണെന്നു പരക്കെ ബോദ്ധ്യമായതോടുകൂടി അത്തരം കാര്യങ്ങളെ പ്രത്യേകമായി പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളും ആവിർഭവിച്ചു. കാലക്രമത്തിൽ പുരാണം, ചരിത്രം, ശാസ്ത്രം, ശില്പം, ചിത്രമെഴുത്തു്, വൈദ്യം തുടങ്ങിയവയെ സംബന്ധിക്കുന്ന കോശഗ്രന്ഥങ്ങൾ ഓരോ ഭാഷയുടേയും വിജ്ഞാനപരമായും കലാപരമായും ഉള്ള നേട്ടങ്ങളുടെ സ്വഭാവമനുസരിച്ചു സമുദയംചെയ്തിട്ടുണ്ടെന്നു കാണാം. ഇന്നു കോശഗ്രന്ഥങ്ങളിൽ സർവപ്രധാനമായി കരുതപ്പെടുന്നതു് എൻസൈക്ലോപീഡിയ അല്ലെങ്കിൽ നിഖിലവിജ്ഞാനങ്ങളേയും ഏതെങ്കിലും ക്രമമനുസരിച്ചു വിവരിക്കുന്ന ബൃഹത്കോശങ്ങളാണു്.

മലയാളഭാഷയെ സംബന്ധിച്ചിടത്തോളം കോശഗ്രന്ഥങ്ങളുടെ എണ്ണം ഏറവും വിരളമാണെന്നുള്ള കാര്യം ഖേദപൂർവം സ്മരിക്കേണ്ടിയിരിക്കുന്നു. ഭാഷാപദങ്ങളുടെ പ്രയോഗപ്രസക്തിയും ഉൾക്കൊള്ളുന്ന ചില നിഘണ്ടുക്കൾക്കു പുറമേ രണ്ടു ശൈലീനിഘണ്ടുക്കളും (ടി. രാമലിംഗംപിള്ളയുടേയും വടക്കുംകൂർ രാജരാജവമ്മയുടേയും) ഒരു പുരാണകഥാനിഘണ്ടുവും (പൈലോപാളിന്റെ) മൂന്നു സാങ്കേതിക സംജ്ഞാകോശങ്ങളും മാത്രമാണു നമുക്കു് ഉണ്ടെന്നു് അഭിമാനിക്കാവുന്ന കോശഗ്രന്ഥങ്ങൾ. ഭാരതീയഭാഷകളിൽ പലതിലും എൻസൈക്ലോപീഡിയകൾ നിർമ്മിക്കുവാൻ സംഘടിതമായ ശ്രമം നടന്നുകൊണ്ടിരിക്കുന്ന ഇക്കാലത്തു മലയാളഭാഷയ്ക്കു് ആധുനികശബ്ദശാസ്ത്രസിദ്ധാന്തങ്ങളെ സമാദരിച്ചുകൊണ്ടുള്ള ഒരു നിഘണ്ടുപോലും ഉണ്ടായിക്കഴിഞ്ഞിട്ടില്ലെന്നുള്ളതു് ഒരു ന്യൂനതയാകുന്നു. അത്തരത്തിലുള്ള ഒരു നിഘണ്ടുവിന്റെ നിർമ്മാണത്തിൽ തിരുവിതാംകൂർ സർവകലാശാലയുടെ ശ്രദ്ധ പതിഞ്ഞിട്ടുണ്ടെന്നറിയുമ്പോൾ ഭാഷാഭിമാനികൾക്കു സമാശ്വാസത്തിനു വകയില്ലാതില്ല. മലയാളഭാഷയുടെ ഇന്നത്തെ നിലയ്ക്കു് സമസ്തവിജ്ഞാനവ്യാപകമായ ഒരു ബൃഹത്കോശത്തിന്റെ സംവിധാനത്തെക്കാൾ ഓക്സ്ഫോർഡ് ഡിക്ഷണറിയുടെ മാതൃകയെ അവലംബമാക്കി വ്യവഹാരഭാഷയ്ക്കും സാഹിത്യഭാഷയ്ക്കും ഒന്നുപോലെ പ്രാധാന്യം കല്പിച്ചു് അത്യാവശ്യങ്ങളായ സാങ്കേതികശബ്ദങ്ങളേയും ഉൾപ്പെടുത്തി അവയുടെ രൂപസംബദ്ധമായ പരിണാമങ്ങൾക്കും വ്യുൽപത്തിക്കും പ്രാധാന്യം നൽകിക്കൊണ്ടുള്ള നിഘണ്ടുവാണു് ഉടൻ ഉണ്ടാകേണ്ടതായിട്ടിരിക്കുന്നതു്.

ഭാഷാശബ്ദങ്ങളെ സമാഹരിക്കുന്ന വിഷയത്തിൽ ആദ്യമായി പ്രവർത്തിച്ചിട്ടുള്ളതു പാശ്ചാത്യപണ്ഡിതന്മാരാകുന്നു. പോർട്ടുഗീസ് മിഷ്യനറിമാരും ഇററാലിയൻമിഷ്യനറിമാരും എ.ഡി. 16-ാം ശതകത്തിൽത്തന്നെ മലയാളഭാഷയ്ക്കു് ഒരു നിഘണ്ടു നിർമ്മിച്ചിട്ടുള്ളതായി രേഖകൾകൊണ്ടു തെളിയുന്നുണ്ടു്. അതിനുശേഷം 1872-ൽ റവറണ്ടു് ഗുണ്ടർട്ട് പ്രസിദ്ധംചെയ്ത മലയാളം നിഘണ്ടുവിന്റെ പൂർവഗാമികളിൽ റവറണ്ടു ബെയിലിയും റവറണ്ടു ലാസറസും യഥാക്രമം 1846-ലും 1856-ലും കോട്ടയത്തുനിന്നു് അച്ചടിപ്പിച്ചിക്കിയ രണ്ടു നിഘണ്ടുക്കളും സ്കൂൾവിദ്യാർത്ഥികളുടെ ആവശ്യം പ്രമാണമാക്കി 1870

-ൽ മംഗലാപുരത്തുനിന്നു് റവറണ്ടു ബ്യൂട്ടിലർ പ്രകാശനംചെയ്ത മലയാളം-ഇംഗ്ലീഷ് ശബ്ദകോശവും പ്രസ്താവ്യങ്ങളാകുന്നു. റവറണ്ടു് ബെയിലിയുടെ ഗ്രന്ഥം വളരെ പ്രയോജനമുള്ളതാണെങ്കിലും അതിലെ ഒരു വലിയ ന്യൂനത മലയാളപദങ്ങളുടേയും സംസ്കൃതപദങ്ങളുടേയും പ്രാധാന്യം വേണ്ടതുപോലെ വിവേചനം ചെയ്തിട്ടില്ലെന്നുള്ളതാകുന്നു. തനി മലയാളപദങ്ങളെക്കാൾ അമുണാളം, അജശൃംഗി തുടങ്ങി ഭാഷാനിഘണ്ടുവിൽ പ്രവേശനം അർഹിക്കാത്തവിധം അപ്രസിദ്ധങ്ങളും, ഇതി, ച, എന്നിങ്ങനെ ഭാഷയുടെ സ്വന്തമായി ഗണിക്കപ്പെടുവാൻ അയോഗ്യങ്ങളും ആയ സംസ്കൃതപദങ്ങളാണു്, അതിൽ കൂടുതലായി നിരൂപിക്കപ്പെട്ടിട്ടുള്ളതു്. മലയാളഭാഷയ്ക്കു് ഇതുവരെയുണ്ടായിട്ടുള്ള നിഘണ്ടുക്കളിൽ ശാസ്ത്രീയമായ വീക്ഷണം ഇതരാപേക്ഷയാ തെളിഞ്ഞുകാണുന്നതു് റവറണ്ടു ഗുണ്ടർട്ടിന്റെ ഡിക്ഷ്ണറിയിൽ ആണെന്നു ഊടറിയുന്നവർക്കു പറയുവാൻ കഴിയും. അന്യഭാഷാപദങ്ങളെ പ്രത്യേകം അടയാളപ്പെടുത്തിക്കാണിച്ചും കഴിയുന്നിടത്തോളം താരതമ്യപഠനം നിർവഹിച്ചും ഉച്ചാരണങ്ങളെ പ്രത്യേകചിഹ്നംകൊണ്ടു് രേഖപ്പെടുത്തിക്കാണിച്ചും പ്രധാനപ്പെട്ട പ്രാചീന ഗ്രന്ഥങ്ങളിൽനിന്നു് ആവശ്യാനുസാരം ഉദാഹരണങ്ങൾ നൽകിയും ഗുണ്ടർട്ടു് ഭാഷാനിഘണ്ടുനിർമ്മാണത്തിൽ ഒരു നൂതനമാർഗ്ഗത്തെ ഉദ്ഘാടനം ചെയ്തിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. അനന്തരമുണ്ടായ ശ്രീകണ്ഠേശ്വരം ജി. പത്മനാഭപിള്ളയുടെ ശബ്ദതാരാവലി എന്ന നിഘണ്ടുവിൽ അദ്ദേഹത്തിന്റെ സർവതോമുഖമായ വൈദുഷ്യവും അസാമാന്യമായ ക്ഷമയും അവധാനവും തെളിഞ്ഞുകാണുന്നുണ്ടു്. എന്നാൽ ശബ്ദങ്ങളുടെ വ്യുത്പത്തി വിഷയത്തിൽ യഥാർഹമായ ശ്രദ്ധ അതിൽ അദ്ദേഹം പതിപ്പിച്ചിട്ടില്ലെന്നുള്ളതും പ്രയോഗങ്ങളെ വിശദീകരിക്കുവാൻ ഉദാഹരണങ്ങൾ വേണ്ടതായ ചിലദിക്കിൽ കേവലം മൗനമവലംബിച്ചു കാണുന്നുവെന്നുള്ളതും മാതൃകാപരമായ നിഘണ്ടു എന്ന നിലയിൽ ആ ഗ്രന്ഥത്തെ കരുതുന്നതിനു പ്രതിബന്ധകങ്ങളായിവന്നേക്കാം. ശ്രീ. ആർ. നാരായണപ്പണിക്കരുടെ നവയുഗഭാഷാനിഘണ്ടു ഗുണ്ടർട്ടിന്റേയും പത്മനാഭപിള്ളയുടേയും കൃതികളെ ഉപജീവിച്ചും മലയാളത്തിൽ കടന്നുകൂടിയിട്ടുള്ള ഹിന്ദിയും ഇംഗ്ലീഷും വാക്കുകൾക്കു് വിപുലമായ പരിഗണനം നൽകിയും ഉള്ളതാണു്. ശബ്ദങ്ങളുടെ ആഗമപ്രദർശനത്തിലും പരകീയപദങ്ങളുടെ ആദാനത്തിലും ശ്രീ. പണിക്കർ കുറേക്കൂടി വിവേചനാപൂർവം നിഷ്കർഷിച്ചിരുന്നെങ്കിൽ ആ കോശഗ്രന്ഥത്തിനു് കൂടുതൽ പ്രയോജനമുണ്ടാകുമായിരുന്നുവെന്നു് ശാസ്ത്രദൃഷ്ട്യാവീക്ഷണംചെയ്യുന്ന പണ്ഡിതന്മാർ അഭിപ്രായപ്പെട്ടേയ്ക്കാം.

മലയാളത്തിൽ നൂതനമായ ഒരു നിഘണ്ടു നിർമ്മിക്കുവാൻപോകുന്നുണ്ടെങ്കിൽ അതു് ഇന്നത്തെ ഭാഷാശാസ്ത്രസിദ്ധാന്തങ്ങളെ സമാദരിച്ചുകൊണ്ടുള്ളതായിരിക്കണം. എന്നാൽ മാത്രമേ അതിനു പണ്ഡിതസമ്മതി ലഭിക്കുകയുള്ളു. അടുത്തകാലത്തു് വെളിച്ചത്തുകൊണ്ടുവരപ്പെട്ടിട്ടുള്ള പ്രാചീനഗ്രന്ഥങ്ങൾ നമ്മുടെ പഴയ സാഹിത്യത്തിന്റെ സ്വഭാവം ഏറെക്കുറെ നമുക്കു വ്യക്തമാക്കിത്തരുവാൻ പ്രഗല്ഭങ്ങളായിട്ടുണ്ടെന്നു പറയേണ്ടതില്ലല്ലോ. അത്തരം ഗ്രന്ഥങ്ങളിലുള്ള ശബ്ദസമുച്ചയത്തെ തേടിപ്പിടിച്ചു ക്രമപ്പെടുത്തിയാൽ കേരളസംസ്കാരത്തിന്റെ ഇരുളടഞ്ഞ പല വശങ്ങളും നമുക്കു ഗ്രഹിക്കുവാൻ സാധിക്കുന്നതാണു്. പ്രാദേശികഭേദങ്ങളെ ഇതുവരെയുണ്ടായിട്ടുള്ള നിഘണ്ടു

ക്കൾ യഥാർഹമാംവണ്ണം ശേഖരിക്കുവാൻ മുതിന്നിട്ടില്ലെന്നുള്ള കുറവ് പരിഹരിക്കു വാനും, നമ്മുടെ ദൃഷ്ടി സവിശേഷമായി പതിയേണ്ടിയിരിക്കുന്നു. വടക്കേ മലബാറിൽ 'മുറക്കുക' എന്നതിന് 'അടയ്ക്കുക' എന്നും, 'ഒപ്പിക്കുക' എന്നതിനു 'അർപ്പിക്കുക' എന്നുംകൂടിയുള്ള അർത്ഥം കല്പിക്കപ്പെടുന്നുണ്ടെന്ന് അറിഞ്ഞിട്ടില്ലെങ്കിൽ എങ്ങനെയാണ് ചെറുശ്ശേരിയുടെയും മററും കൃതികളിലെ "വാമുറക്കേണമെൻ പൈതലേ നീയിപ്പോൾ ചാകുന്നതുണ്ടു ഞാനല്ലയായ്കിൽ" എന്നും, "കല്പിച്ചുനിന്നു കരത്തെയക്കംസനായൊപ്പിച്ചുപോരേണമെന്നു നണ്ണി' എന്നും മററുമുള്ള ഭാഗങ്ങളുടെ അർത്ഥം മനസ്സിലാക്കുക? ശാസ്ത്രീയമായ ഒരു നിഘണ്ടുവിൽ ഉച്ചാരണങ്ങളെ ശരിയായി രേഖപ്പെടുത്തുന്നതും ആവശ്യമാണ്. 'കടലാസ്' എന്നും 'അവകാശം' എന്നുമുള്ള വാക്കുകൾ രണ്ടിലും ഒരേ കകാരം തന്നെയാണ് എഴുതുന്നതെങ്കിലും പദാരംഭത്തിലുള്ള കകാരം തിവ്രപ്രയത്നത്തോടും പദമധ്യത്തിലുള്ളതു് ശിഥിലപ്രയത്നത്തോടുംകൂടിയാണ് ഉച്ചരിക്കാവുള്ളതു് എന്ന വസ്തുത മലയാളി അല്ലാതെ ഒരുവന് അറിയണമെങ്കിൽ പ്രത്യേക ചിഹ്നങ്ങൾ കൊണ്ട് അവയെ വേർതിരിച്ചു കാണിക്കാതെ സാധിക്കുന്നതാണോ? ഇന്നു നിലവിലിരിക്കുന്ന രൂപങ്ങളുടെ പൂർവരൂപങ്ങളെ നിർണ്ണയിക്കാനുള്ള ശ്രമവും ഒരു നിഘണ്ടുകാരന് ഒഴിച്ചുകൂടാത്തതാണ്. 'വാദ്ധ്യാർ' എന്ന പദംതന്നെ ഒരുകാലത്തു് വാദ്ധ്യായർ എന്നരൂപം കൈക്കൊണ്ടിരുന്നുവെന്ന് ഊഹിക്കുവാൻ "വാട്ടമററീടുന്നയാദവ—വാദ്ധ്യായനായ ഞാൻ വേരിടുമ്പോൾ' എന്ന കൃഷ്ണഗാഥയിലെ പ്രയോഗംതന്നെ തെളിവാകുന്നു. വാദ്ധ്യായർ എന്നുള്ളതാകട്ടെ സംസ്കൃതത്തിലെ ഉപാധ്യായശബ്ദം, മലയാളത്തിൽ 'ഉപാധ്യായ' എന്നുച്ചരിക്കപ്പെട്ട് പദാരംഭത്തിൽ സമസ്ഥാനികമായ പകാരത്തിനു മുൻപുള്ള ഉകാരത്തിന് ലോപം സംഭവിച്ചു് 'അർ' എന്നുള്ള ബഹുവചനപ്രത്യയം ചേർന്നതാകുന്നു. പ്രകൃതോദാഹരണത്തിൽ വണ്ണവിഷയമായി സംഭവിച്ചിട്ടുള്ള മാററങ്ങൾക്കും ലോപങ്ങൾക്കും ശാസ്ത്രീയമായ ഉപപത്തി കല്പിക്കാവുന്നതാണ്. 'മാരായമംഗലം' എന്ന സ്ഥലനാമത്തിൻെറ പൂർവപ്രകൃതി 'മഹാരാജമംഗലം' എന്നായിരുന്നിരിക്കണം എന്നു തെളിയിക്കുവാൻ 'മഹാ'പദത്തിന് കേവലം 'മാ' എന്നു മാത്രം, മാമല, മാമാങ്കം, ഇത്യാദിയിൽ കാണുന്ന സങ്കചിതരൂപവും, പദമധ്യത്തിലുള്ള 'ജ' കാരത്തിന് സാധാരണമായി സംഭവിക്കാവുള്ള യകാരാദേശവും പര്യാപ്തമാണല്ലോ. അതുപോലെ വ്യക്തിനാമങ്ങളിൽ ഇക്കണ്ടൻെറ പൂർവരൂപം ഇട്ടിക്കണ്ടനും ഇക്കാവിൻെറ പൂർവരൂപം ഇട്ടിക്കിടാവും ആകുന്നു. ഒരുപക്ഷെ കാവ് എന്ന സ്ത്രീസംജ്ഞതന്നെ കിടാവ് എന്നതിൻെറ പരിണതരൂപമായിരിക്കുവാനുമിടയുണ്ട്.

ശബ്ദങ്ങൾക്ക് മാനസികമായ പ്രവൃത്തനങ്ങളുടെ ഫലമായി അർത്ഥവിഷയകമായി ഉണ്ടാകുന്ന വ്യതിചലനങ്ങളും നിഘണ്ടുകാരൻ സാവധാനം പരിശോധിച്ചറിയേണ്ടതായിട്ടുണ്ട്. ഒച്ഛാനിച്ചു നില്ക്കുക ഇത്യാദിപ്രയോഗങ്ങളിൽ കാണുന്ന 'ഓച്ഛാനം' മറയ്ക്കുക എന്നർത്ഥമുള്ള അവച്ഛാദനം എന്ന സംസ്കൃതപദത്തിൽ നിന്നുണ്ടായിട്ടുള്ളതായി വേണം വിചാരിക്കുവാൻ. ഈ ശബ്ദത്തിൻെറ വ്യുത്പത്തിയിൽ ഗുണ്ടർട്ട് സായിപ്പുപോലും ഭ്രമിച്ചിട്ടുണ്ട്. അദ്ദേഹം തൻെറ നിഘണ്ടുവിൽ ''ഓഛാനം' എന്നതിനെ വ്യുത്പതിപ്പിച്ചിരിക്കുന്നതു് 'The humble answer O! given to guru

with proper gestures' എന്നത്രേ. എന്നാൽ അവചരാദനം എന്ന സംസ്കൃതപ്രകൃതിയാണു് ഓചരാനം എന്നതിന്റെ മുൻഗാമി എന്നു് ശബ്ദപരിണാമതത്വങ്ങളേയും അർത്ഥസംക്രാന്തിപരമായ സിദ്ധാന്തങ്ങളേയും ആസ്പദമാക്കി നിരീക്ഷിക്കുമ്പോൾ നമുക്കു ഗ്രഹിക്കുവാൻ വിഷമമില്ല. അവചരാദനം എന്നതിനു് നല്ലവണ്ണം മറയ്ക്കുക എന്ന അർത്ഥമാണുള്ളതു്. പഞ്ചപുചരമടക്കി നില്ക്കുക, കയ്യുംകെട്ടി വായും പൊത്തി നില്ക്കുക എന്നിങ്ങനെയുള്ള ആദരപ്രദർശനത്തെയാണു് ഓചരാനവും കുറിക്കുന്നതു്. അവചരാദനം എന്നതു് ഓചരാദനം എന്നും, പിന്നീടു് ഓചരായനം എന്നും ആയി യകാരലോപം സംഭവിച്ചു് ഓചരാനം എന്നു് ഇന്നു നാം കാണുന്ന രൂപത്തിൽ ന്യായമായി എത്തിച്ചേരാവുന്നതാണു്. കൊട്ടാരം എന്ന വാക്കു് മലയാളം പ്രാകൃതഭാഷയിൽനിന്നു സ്വീകരിച്ചിട്ടുള്ളതായിരിക്കണം. ആ പ്രാകൃതപദമാകട്ടെ സംസ്കൃതത്തിൽ ധാന്യം ശേഖരിച്ചുവയ്ക്കുന്ന സ്ഥലം എന്നർത്ഥമുള്ള കോഷ്ഠാഗാരശബ്ദത്തിൽനിന്നു് ഉളവായിട്ടുള്ളതാണു്. മലയാള്‘ധാന്യസംഭരണശാല’എന്ന അർത്ഥംവിട്ടു് രാജഗൃഹം എന്ന അർത്ഥത്തിൽ ആ പദം ഇന്നു് പ്രയോഗത്തിൽ ഇരിക്കുന്നു. ഒരു ആശയത്തിന്റെ പ്രകടനത്തിനു സമുചിതമായ പദം കിട്ടാതെവരുമ്പോൾ അതിനോടു ഏതാണ്ടു അടുപ്പമുള്ള പദം പ്രയുക്തമാകുന്നതും അശ്രദ്ധകൊണ്ടു് അർത്ഥനിഷ്കർഷം പരിത്യജിക്കപ്പെടുന്നതും നിഗൂഢതയ്ക്കുവേണ്ടി സ്പഷ്ടാർത്ഥങ്ങളായ പദങ്ങളെ ഉപേക്ഷിച്ചു് കേവലം സൂചകങ്ങളായ പദങ്ങളെ ഗ്രഹിക്കുന്നതും എല്ലാം അർത്ഥപരിണാമത്തെ സംബന്ധിച്ചിടത്തോളം വിഭിന്നങ്ങളായ ഉപാധികളാകുന്നു.

ശബ്ദങ്ങളുടെ ശരിയായ വ്യുത്പത്തി കണ്ടുപിടിക്കണമെങ്കിൽ അതാതു ഭാഷകളിൽ ഉള്ള പരിജ്ഞാനംകൊണ്ടുമാത്രം സാധ്യമല്ല. മലയാളത്തിൽ, സംസ്കൃതത്തിൽ നിന്നെന്നപോലെ പ്രാകൃതം, പാലി, നവീനാര്യൻ ഭാഷകൾ തുടങ്ങിയവയിൽനിന്നും നിരവധി പദങ്ങൾ പല കാലങ്ങളിലായി സ്വീകരിക്കപ്പെട്ടിട്ടുണ്ടു്. പ്രാകൃതത്തെപ്പററിയുള്ള ജ്ഞാനം നമ്മുടെ നാട്ടിൽ വളരെ കുറവായതുകൊണ്ടു് ആ ഭാഷയിൽനിന്നും മലയാളത്തിലേയ്ക്കു പകർത്തിയിട്ടുള്ള പല പദങ്ങളേയും സംസ്കൃതഭവങ്ങളോ സ്വന്തങ്ങളോ ആയി ചിലർ കണക്കാക്കിക്കാണുന്നു. ആ കൂട്ടത്തിൽപെട്ടവയാണു് മകയിരം, പട്ടണം, ചെട്ടി എന്നിവ. ഇവയ്ക്കെതിരായി സംസ്കൃതത്തിൽ കാണുന്നതു് മൃഗശിരസ്, പത്തനം, ശ്രേഷ്ഠിൻ എന്ന രൂപങ്ങളാണു്. ഈ സംസ്കൃതപ്രകൃതികളെ മലയാളത്തിലേക്കു് നേരിട്ടു് ഉപാദാനം ചെയ്യുകയാണെങ്കിൽ ഇന്നു അവയ്ക്കുകാണുന്ന മലയാളരൂപങ്ങൾ അസമർത്ഥനീയങ്ങളായി അവശേഷിക്കുകയേയുള്ളു നേരേമറിച്ചു്, മഗസിര, പട്ടണം, സെട്ടി എന്നീ പ്രാകൃതരൂപങ്ങളാണു് യഥാക്രമം മകയിരം, പട്ടണം, ചെട്ടി എന്നിവയോടു് ആഗമികമായ ബന്ധം പുലർത്തുന്നതു് എന്നു കരുതുകയാണെങ്കിൽ അവയിൽ അടങ്ങിയിട്ടുള്ള വർണ്ണവിപരിണാമനയങ്ങൾക്കു് സമഞ്ജസമായ ഉപപത്തി കല്പിക്കുവാൻ സാധിക്കും. ആര്യഭാഷകളെപ്പോലെ എ. ഡി. പതിനഞ്ചാംശതകത്തിനുശേഷം ലന്തയും, പറങ്കിയും, ഇംഗ്ലീഷും നമ്മുടെ ഭാഷയെ സാരമായി സ്പർശിച്ചിട്ടുണ്ടെന്നുള്ളതും വിസ്മരിക്കാവുന്നതല്ല. ഭാഷകളുടെ സാമാന്യതത്വങ്ങളും മലയാളവുമായി സാംസ്കാരികബന്ധത്തിൽ ഏർപ്പെട്ടിട്ടുള്ള ഭാഷകളുടെ ഗതിവിഗതികളും നല്ലവണ്ണം മനസ്സിലാക്കി താരതമ്യപഠനം നിർവഹിച്ചിട്ടുള്ള ഒരാൾക്കു മാത്രമേ ശാസ്ത്രീയമായ ശബ്ദവ്യുത്പത്തി

നിർവഹിക്കുവാൻ സാധിക്കുകയുള്ളു എന്നു പറയുന്നതു് തത്വകഥനംമാത്രമാണു്

ഏററവും കുറവുമില്ലാതെ നിഘണ്ടുക്കളിൽ ഒന്നുംതന്നെ കാണുകയില്ല. എങ്കിലും നിഘണ്ടുനിർമ്മാണത്തിനു ഒരുമ്പെടുന്നവർ കഴിയുന്നത്ര ശാസ്ത്രീയങ്ങളായ മാർഗ്ഗങ്ങളെ സമാദരിക്കുവാൻ കടമപ്പെട്ടവരാണു്. അന്യരുടെ സഹായംകൂടാതെ സ്വന്തപരിശ്രമംകൊണ്ടു മാത്രമാണു് താൻ നിഘണ്ടു എഴുതിയതെന്നു ഡാക്ടർ ജാൺസൺ മേനി പറഞ്ഞിട്ടുള്ളതായി കേട്ടിട്ടുണ്ടു്. ഇന്നത്തെ ശാസ്ത്രപുരോഗതിയും വിജ്ഞാനത്തിന്റെ നാനാശാഖകളെ സംബന്ധിച്ചു് നാൾക്കുനാൾ കുമിച്ചുകൂടുന്ന ഗ്രന്ഥസമ്പത്തും നിരീക്ഷിക്കുമ്പോൾ നിഘണ്ടുനിർമ്മാണം സഹകരണാധിഷ്ഠിതമായ പദ്ധതിയിൽ നിർവ്യൂഢമായാലല്ലാതെ പ്രയോജനപ്രദമാവുകയില്ലെന്നു ആരും സമ്മതിക്കും. അന്യാദൃശമായ പാണ്ഡിത്യം നേടിയിട്ടുള്ള ഒരാളുടെ നേതൃത്വം ഉണ്ടായാലും പ്രസിദ്ധീകരണത്തിനു ചുമതലപ്പെട്ട സമിതികൾ വിദഗ്ദ്ധന്മാരെക്കൊണ്ടു് പൂർണ്ണമായി വന്നാലും ജനസാമാന്യത്തിന്റെ ഹാർദ്ദമായ സഹകരണം ഉണ്ടായിട്ടില്ലെങ്കിൽ നിഘണ്ടുനിർമ്മാണം പരാജയത്തിൽ കലാശിക്കുവാനേതരമുള്ളു. പ്രാദേശികഭേദങ്ങളേയും വിഭിന്നതൊഴിലുകളേയും സംബന്ധിക്കുന്ന പദങ്ങളെ സംഭരിക്കുന്ന വിഷയത്തിൽ അതാതു തുറകളിൽ പ്രാവീണ്യം സിദ്ധിച്ചവരും പ്രതിപത്തിയുള്ളവരും നിഘണ്ടുനിർമ്മാതാക്കൾക്കു സ്വാർത്ഥരഹിതരായി ആത്മാർത്ഥതയോടെ സാഹായം അനുഷ്ഠിക്കുവാൻ സന്നദ്ധത പ്രദർശിപ്പിക്കേണ്ടതാണു്. വായനശാലകളേയും വിദ്യാലയങ്ങളേയും സുഹൃത്സമ്മേളനങ്ങളേയും കേന്ദ്രമാക്കിക്കൊണ്ടു് തിരുവിതാംകൂർ, കൊച്ചി,: മലബാർ എന്നീ പ്രദേശങ്ങളിലെ ഭാഷാഭിമാനികൾ സ്വന്തം കാര്യംപോലെ കരുതി ശബ്ദങ്ങളെ ശേഖരിക്കുന്ന വിഷയത്തിൽ നിഘണ്ടുനിർമ്മാണത്തിനു നിയുക്തരായിട്ടുള്ളവരെ സഹായിക്കുന്നതായാൽ തിരുവിതാംകൂർ സർവകലാശാലയുടെ ആഭിമുഖ്യത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ഉദ്ദേശിക്കുന്ന നിഘണ്ടു പരിപൂർണ്ണമായ വിജയത്തിൽ എത്തിച്ചേരുമെന്നു നമുക്കു ആശിക്കാം. [എ. ഐ. ആറിന്റെ (തിരുവനന്തപുരം) അനുവാദത്തോടുകൂടി.]

# പ്രാഥമിക വിദ്യാഭ്യാസവും ഷിഫ്റ്റ് സിസ്റ്റവും

ജി. രാമനാഥയ്യർ

പ്രാഥമികവിദ്യാഭ്യാസം സാർവത്രികമായ തോതിലും ബേസിക് എഡ്യൂക്കേഷന്റെ അടിസ്ഥാനത്തിലും പുനസ്സംവിധാനം ചെയ്യണമെങ്കിൽ അതിന്റെ സാധ്യതകളെപ്പററി ആരായുന്നതിന് ഓരോ സംസ്ഥാനത്തിലും ചില ബേസിക് ട്രെയിനിംഗ്സ്കൂളുകളും അവയോട് അനുബന്ധിച്ച് ഏതാനും ബേസിക് വിദ്യാലയങ്ങളും സ്ഥാപിക്കുകയാണ് ആദ്യമായി ചെയ്യേണ്ടതു്. അങ്ങനെയുള്ള സ്ഥാപനങ്ങളിൽ ജോലിചെയ്യുവാൻ നിയമിക്കുന്നതു് നൂതനമാർഗ്ഗങ്ങളിൽക്കൂടി ചിന്തിക്കുകയും പരീക്ഷണം നടത്തുകയും ചെയ്യാൻ കെല്പുള്ള വിദഗ്ദ്ധന്മാരെ മാത്രമേ ആകാവൂ. അതാതു സംസ്ഥാനത്തിന്റെ വിദ്യാഭ്യാസപരമായ ആവശ്യങ്ങൾ നിർണ്ണയിക്കുക, ഓരോ സ്ഥലത്തും സ്ഥാപിക്കാവുന്ന വിദ്യാലയങ്ങളിൽ ഏതേതു തൊഴിലുകളെ അടിസ്ഥാനമാക്കി ബേസിക് എഡ്യൂക്കേഷൻ നടപ്പാക്കാമെന്നു നിശ്ചയിക്കുക, അതിനുള്ള പാഠപദ്ധതികൾ മുതലായവ രൂപവൽകരിക്കുക, അദ്ധ്യാപകന്മാർക്കു പരിശീലനം നല്കുക എന്നിവ ഈ സ്ഥാപനങ്ങളുടെ പ്രധാനകർത്തവ്യമായിരിക്കണം. ബേസിക് എഡ്യൂക്കേഷൻ നടപ്പാക്കുമ്പോൾ അതിനു വേണ്ട ഗ്രന്ഥങ്ങൾ, ഉപകരണങ്ങൾ, പ്രയോഗവിധങ്ങൾ, മാനദണ്ഡങ്ങൾ മുതലായവയെല്ലാം മുൻകൂട്ടി തയ്യാറാക്കുന്നതുകൂടി ഈ സ്ഥാപനങ്ങൾ നിർവഹിക്കേണ്ടതാണു്.

രണ്ടാമതായി, ഇന്നു നിലവിലിരിക്കുന്ന പ്രാഥമിക വിദ്യാഭ്യാസം ഏററവും കൂടുതൽ പ്രയോജനകരമാക്കിത്തീർക്കുന്നതിനുവേണ്ട പരിപാടികൾ സ്വീകരിക്കുകയാണു വേണ്ടതു്. ഇന്നത്തെ വിദ്യാഭ്യാസരീതിയുടെ ലക്ഷ്യം അക്ഷരജ്ഞാനം സിദ്ധിക്കുക എന്നുള്ളതാണു്; അതായതു് എഴുതാനും വായിക്കാനുമുള്ള കഴിവു്. ഇതിലേക്കു് എഴുത്തു്, വായന, കണക്കു് ഇവ പ്രധാന വിഷയങ്ങളായും, ചരിത്രം, ഭൂമിശാസ്ത്രം, പ്രകൃതിപാഠം, ഡ്രായിംഗ് മുതലായവ ഉപവിഷയങ്ങളായുമുള്ള ഒരു പാഠപദ്ധതിയാണു് ഇവിടെ വിഭാവനചെയ്യുന്നതു്. ഇങ്ങനെയുള്ള ഒരു പരിമിതലക്ഷ്യം സാർവത്രികമായി കൈവരുത്തുന്നതിന് വിപുലമായ തോതിൽ പ്രാഥമികവിദ്യാഭ്യാസം സംഘടിപ്പിക്കണം; ആവശ്യമെന്നു തോന്നുന്നപക്ഷം അതു നിയമനിർമ്മാണംകൊണ്ടു നിർബന്ധിതമാക്കുകയും വേണം. ഇന്നത്തെ പരിതഃസ്ഥിതികളിൽ ഇതിലേക്കുള്ള ഉപായം ഷിഫ്റ്റ് സിസ്റ്റമാണു്.

ഷിഫ്റ്റ് സിസ്റ്റം തിരുവിതാംകൂറിൽ കുറേക്കാലമായി നിലവിലിരിക്കുന്ന ഒരു പദ്ധതിയാണു്. അതിന്റെ ഗുണദോഷങ്ങളെപ്പററി പല അഭിപ്രായങ്ങളുമുണ്ടു്.

(ലേഖനകർത്താവിന്റെ ക്ഷണമനുസരിച്ചു് ആരെങ്കിലും അഭിപ്രായങ്ങൾ അയച്ചുതരുന്നതായാൽ അവ അദ്ദേഹത്തിനു് എത്തിച്ചുകൊടുക്കാവുന്നതാണു്. ഗ്ര. പ.)

എന്നാൽ, പ്രാഥമിക വിദ്യാഭ്യാസം ഗണ്യമായ തോതിൽ വികസിപ്പിക്കണമെങ്കിൽ ഷിഫ്ററ് സിസ്റ്റം സ്വീകരിക്കാതെ നിവൃത്തിയില്ല. നമ്മുടെ സാമ്പത്തികസ്ഥിതി നമ്മെ അതിലേക്കു നിർബന്ധിക്കുന്നു. ഒരു അദ്ധ്യാപകനും ഒരു ക്ലാസ്മുറിയും അതിനു വേണ്ട ഉപകരണങ്ങളും രണ്ടു സംഘം കുട്ടികൾക്കു വിദ്യാഭ്യാസം നൽകുന്നതിനു പ്രയോജനപ്പെട്ടുമെങ്കിൽ വിദ്യാഭ്യാസത്തിന്റെ ചെലവ് ഏതാണ്ടു പകുതിയോളമായിത്തീരും. അതുകൊണ്ടു സമ്പൂർണ്ണമായ ബേസിക് എഡ്യൂക്കേഷൻ നടപ്പിലാകുന്നതുവരെയെങ്കിലും ഷിഫ്ററ് സിസ്റ്റം സ്വീകരിക്കുന്നതു നന്നായിരിക്കും. അങ്ങനെയായാൽ പ്രാഥമികവിദ്യാഭ്യാസം വികസിപ്പിക്കുന്ന കാര്യത്തിൽ സാമ്പത്തികസ്ഥിതി ഒരു വലിയ തടസ്സമായി നില്ക്കുകയില്ല.

ഷിഫ്ററ് സിസ്റ്റംകൊണ്ടു വിദ്യാഭ്യാസത്തിന്റെ സ്റ്റാൻഡാർഡ് വഴുതിപ്പോയിട്ടുണ്ടെന്നു പറയാറുണ്ട്. ഇതു പ്രഥമദൃഷ്ടിയിൽ ഒരു പരിഭ്രമജനകമായ വസ്തുതയായി ഗണിക്കപ്പെട്ടേക്കാം. എന്നാൽ, പരമാർത്ഥത്തിൽ അത്രയൊന്നും സ്റ്റാൻഡാർഡ് വഴുതിപ്പോയിട്ടില്ല. ഒരു പരിവർത്തനമുണ്ടാകുമ്പോൾ ന്യൂനതകൾ കിളുന്നു വരിക സാധാരണമാണ്. അവ പരിഹരിക്കപ്പെടേണ്ട ന്യൂനതകൾമാത്രമായേക്കാനാണ് എളുപ്പം. ഷിഫ്ററ് സമ്പ്രദായത്തിലും അങ്ങനെ ചില ന്യൂനതകൾ ഉണ്ടായിട്ടുണ്ട്. അതിനുള്ള പ്രധാനകാരണം ഷിഫ്ററ് സമ്പ്രദായത്തിലെ സമയവ്യവസ്ഥയാണ്. രാവിലെ ഒൻപതുമണിമുതൽ വൈകുന്നേരം അഞ്ചുമണിവരെ ഒരു അദ്ധ്യാപകൻ ജോലി ചെയ്യുകയാണെങ്കിൽ ആ ജോലി കാര്യക്ഷമമായി നിർവഹിക്കപ്പെട്ടുമെന്നു വിചാരിക്കാവുന്നതല്ല. അദ്ധ്യാപനം രണ്ടു ബുദ്ധീന്ദ്രിയങ്ങളുടെ ഘർഷണമാണ്; അതു് എട്ടു മണിക്കൂർ നേരത്തേക്കു തുടർന്നുകൊണ്ടു പോവുക അസാദ്ധ്യവുമാണ്. അതുകൊണ്ടു് ഷിഫ്ററ് വിദ്യാലയങ്ങളിലെ സമയവ്യവസ്ഥ മററു വിദ്യാലയങ്ങളിലേതുപോലെ പത്തുമണിമുതൽ നാലുമണിവരെ എന്നു ഭേദപ്പെടുത്തിയാൽ കാര്യക്ഷമതയെപ്പററിയുള്ള ആക്ഷേപത്തിനു പരിഹാരമുണ്ടാകും.

അങ്ങനെയാകുമ്പോൾ, രാവിലെ പത്തുമണിമുതൽ പന്ത്രണ്ടരമണിവരെ ഒരു സംഘവും, ഉച്ചയ്ക്കു് ഒന്നരമണിമുതൽ നാലുമണിവരെ മറെറാരു സംഘവും അദ്ധ്യയനം നടത്തുന്നതാണ്. ഒരു വിദ്യാർത്ഥി ദിവസം തോറും രണ്ടരമണിക്കൂർ സമയം അദ്ധ്യയനത്തിനുവേണ്ടി ചിലവാക്കുന്നു. ഒരു വർഷത്തിലെ സാദ്ധ്യായദിവസങ്ങൾ ഇരുന്നൂറിൽ കുറയാനും പാടില്ല.

ഒരു ദിവസത്തെ മുഴുവൻ സമയവും അദ്ധ്യയനം നടത്തുന്നതിൻ പകരം പകുതി സമയം മാത്രം അദ്ധ്യയനം നടത്തുന്നതായാൽ വിദ്യാഭ്യാസത്തിന്റെ തോതിനു് സാരമായ ഇടിവുതട്ടുന്നതാണെന്നു് ഒരു ആക്ഷേപം ഉണ്ടാകാം. സമയം മതിയാവുകയില്ല എന്നുള്ള ന്യൂനതയെപ്പററി ചിന്തിക്കുന്നതു് പാഠപദ്ധതിയെ അടിസ്ഥാനമാക്കിയാണല്ലോ വേണ്ടതു്. പ്രാഥമികവിദ്യാലയത്തിലെ പാഠപദ്ധതി അഞ്ചുവയസ്സുമുതൽ പത്തുവയസ്സുവരെയുള്ള കുട്ടികൾക്കു യോജിച്ചതാണെങ്കിൽ അതിനു ദിവസംതോറും രണ്ടരമണിക്കൂർ മതിയാകും. വീട്ടിൽ ഇരുത്തി പഠിപ്പിക്കുന്ന കുട്ടികൾക്കു് ദിവസം തോറും ഓരോ മണിക്കൂർ ട്യൂഷൻ കൊണ്ടു് പാഠപദ്ധതിയനുസരിച്ചു് അദ്ധ്യയനം പൂർത്തിയാക്കുകയും സ്റ്റാൻഡാർഡ് ഉണ്ടാക്കുകയും ചെയ്യാമെന്നുള്ളതു് അനുഭവസ്ഥർക്കു് ബോദ്ധ്യമുള്ളതാണ്. ബേസിക്കു് എഡ്യൂക്കേഷൻനിൽ തൊഴിൽ പരിശീലനമൊഴിച്ചു് അദ്ധ്യയനത്തിനു തനിച്ചു് രണ്ടു

മണിക്കൂർ മാത്രമേ വെച്ചിട്ടുള്ളൂ. അദ്ധ്യയനത്തിന്റെ സാങ്കേതികഭാവങ്ങളിലേക്ക് കടക്കാതെ അതിനെപ്പററി കൂടുതൽ ചർച്ച ചെയ്യുവാൻ നിവൃത്തിയില്ലാ. ഇതിൽ താല്പര്യമുള്ളവരുമായി കത്തിടപാടുനടത്തി ഈ വിഷയത്തെപ്പററി അഭിപ്രായ വിനിമയം ചെയ്യുക. സന്തോഷപൂർവ്വം സ്വാഗതം ചെയ്യുന്നതാണെന്നുമാത്രം തൽക്കാലം പ്രസ്താവിച്ചുകൊള്ളട്ടെ.

സ്റ്റാൻഡാർഡ് അല്പം കുറഞ്ഞു പോകുമെന്നു സമ്മതിച്ചാൽ തന്നെയും ഒരു മൗലിക പ്രശ്നം അവശേഷിക്കുന്നു. ഷിഫ്റ്റ് സിസ്റ്റമില്ലാതിരുന്നാൽ ഒരു നിർദ്ദിഷ്ടമായ സ്റ്റാൻഡാർഡിലുള്ള വിദ്യാഭ്യാസം കുറെ കുട്ടികൾക്കു നൽകാൻ കഴിയും; ഷിഫ്റ്റു സിസ്റ്റം നടപ്പാക്കിയാൽ അതിലിരട്ടി കുട്ടികൾക്ക് അല്പം കുറഞ്ഞ സ്റ്റാൻഡാർഡിലുള്ള വിദ്യാഭ്യാസം ലഭിക്കും—ഇതിലേതാണു സ്വീകാര്യമാർഗ്ഗം? ഉത്തരം സ്പഷ്ടമാണ്.

പ്രാഥമിക വിദ്യാഭ്യാസം സാർവത്രികമായ തോതിൽ വികസിപ്പിക്കണമെങ്കിൽ അതു ഷിഫ്റ്റു സമ്പ്രദായത്തിലായിരുന്നാലും ഒരു വൻപിച്ച തുക ചിലവുചെയ്യേണ്ടിവരും; അതുകൊണ്ട് അങ്ങനെയുള്ള ചിലവും പ്രയത്നവും ബേസിക്ക് എഡ്യൂക്കേഷനു വേണ്ടി ചെയ്യുന്നതു് കുറേക്കൂടി ബുദ്ധിപൂർവ്വമായിരിക്കും—എന്നൊരു വാദമുണ്ട്. ബേസിക് എഡ്യൂക്കേഷൻതന്നെ ഒരു പരീക്ഷണഘട്ടത്തിലിരിക്കുന്നതേയുള്ളൂ. അതിനു യോജിച്ച ഒരു സാമൂഹ്യവ്യവസ്ഥിതി ഉണ്ടാകേണ്ടിയുമിരിക്കുന്നു. അതുകൊണ്ട് നമുക്ക് എത്തും പിടിയുമുള്ള ഒരു ലക്ഷ്യത്തെ ലാക്കാക്കി മുന്നോട്ടുപോവുകയാണ് ഉത്തമം. ബേസിക്ക് എഡ്യൂക്കേഷന് പ്രതിബന്ധമായുള്ള സാഹചര്യങ്ങൾ സൃഷ്ടിക്കരുതെന്നു മാത്രമേയുള്ളൂ.

കേവലം അക്ഷരജ്ഞാനത്തെ ലക്ഷ്യമാക്കിയുള്ള ഇന്നത്തെ വിദ്യാഭ്യാസരീതി കുട്ടികളെ അവരുടെ സ്വാഭാവിക ജീവിതത്തിൽ നിന്ന് അകററിക്കൊണ്ടുപോകുന്നു എന്നും, അതുകൊണ്ട് അതു തുടരുന്നതായാൽ ബേസിക്ക് എഡ്യൂക്കേഷൻ നടപ്പാക്കുന്നതിനുള്ള പ്രയാസം നാൾക്കുനാൾ വളർന്നുകൊണ്ടിരിക്കുമെന്നും സംശയിച്ചേക്കാം. ഇതിൽ ഒരു തെററുണ്ട്. ഇന്നത്തെ വിദ്യാഭ്യാസരീതിയിൽ അക്ഷരജ്ഞാനത്തിനുള്ള പ്രാമാണ്യംകൊണ്ടല്ലാ മേല്പറഞ്ഞ ദോഷം ഉണ്ടാകുന്നതു്. കുട്ടികളുടെ ശരീരവും മനസ്സും ബുദ്ധിയും ജാഗ്രത്തായി ചേഷ്ടിച്ചുകൊണ്ടിരിക്കുന്ന സമയം മുഴുവനും അവരെ വീട്ടിൽനിന്നും വേർപെടുത്തി പള്ളിക്കൂടത്തിൽ പിടിച്ചിരുത്തി സഹപാഠികളുമായുള്ള മത്സരത്തിനും അദ്ധ്യാപകന്റെ ചൂരലിനെപ്പററിയുള്ള ഭയത്തിനും വിധേയരാക്കുന്നതുകൊണ്ടാണ്.

ബേസിക് എഡ്യൂക്കേഷൻ ഇതു ചെയ്യുന്നില്ല. പകുതിയിലധികം സമയവും തൊഴിലിനായി ചിലവാക്കുന്നതുകൊണ്ട് കുട്ടികളുടെ ശ്രദ്ധ മുഴുവൻ സൃഷ്ടിപരമായ പ്രവർത്തനങ്ങളിൽ മുഴുകിയിരിക്കുന്നു. ആ പ്രവർത്തനങ്ങൾ അവരുടെ ഗാർഹിക ജീവിതവുമായി ഉററ ബന്ധമുള്ളവയുമാണ്. കൂടാതെ ബേസിക് സ്കൂളിന്റെ നടത്തിപ്പിൽ രക്ഷകർത്താക്കന്മാർക്കു സജീവമായ പങ്കുമുണ്ട്. അല്ലാതെ അതു് നാലഞ്ചു് അദ്ധ്യാപകന്മാരുടേയും അവരുടെ മേലുദ്യോഗസ്ഥന്മാരുടേയും മാത്രം കാര്യമല്ല.

ഷിഫ്റ്റുസിസ്റ്റംകൊണ്ടും മേല്പറഞ്ഞ ദോഷം പരിഹരിക്കപ്പെടുന്നു. എന്തുകൊണ്ടെന്നാൽ, അദ്ധ്യയനത്തിന് ആവശ്യമുള്ളിടത്തോളം സമയമേ കുട്ടികൾ സ്കൂളിൽ ഉണ്ടായിരിക്കുകയുള്ളൂ; ബാക്കി സമയം മുഴുവനും വീട്ടിലായിരിക്കും.

ഷിഫ്റ്റുസമ്പ്രദായത്തിലുള്ള പ്രാഥമികവിദ്യാഭ്യാസം ബേസിക് എഡ്യൂക്കേഷന്നു പ്രതിബന്ധമായിരിക്കുകയില്ലെന്നു മാത്രമല്ലാ, അതിന്നു് അനുകൂലമായിരിക്കുകയും ചെയ്യും. പകുതി സമയം വീട്ടിൽ കഴിച്ചുകൂട്ടുന്നതിന്നു പകരം തൊഴിൽപരിശീലനത്തിനുപയോഗിക്കുകമാത്രമേ വേണ്ടു. ബേസിക് എഡ്യൂക്കേഷൻതന്നെ രണ്ടു ഷിഫ്റ്റായി ആസൂത്രണംചെയ്തിട്ടുള്ള ഒരു പദ്ധതിയാണു്. അതിൽ ഒരു വിഭാഗമാണു് ഷിഫ്റ്റുസമ്പ്രദായത്തിലെ പാഠപദ്ധതിയിൽ ഉൾപ്പെടുത്തുന്നതു്.

അതുകൊണ്ടു് ഷിഫ്റ്റുസിസ്റ്റം സാമ്പത്തികവൈഷമ്യങ്ങളെ ഒഴിവാക്കുന്ന ഒരു കുറുക്കുവഴി മാത്രമല്ല; ബേസിക് എഡ്യൂക്കേഷന്റെ മുന്നോടിയായി ഗണിക്കാവുന്ന ഒരു നല്ല പദ്ധതിയുംകൂടിയാണു്.

ഷിഫ്റ്റുസമ്പ്രദായംകൂടാതെ മറ്റൊരു വ്യവസ്ഥകൂടി നടപ്പാക്കേണ്ടതുണ്ടു്. ഒന്നും രണ്ടും ക്ലാസ്സുകൾ ഒരു ഭാഗമായും, മൂന്നും നാലും അഞ്ചും ക്ലാസ്സുകൾ മറ്റൊരു ഭാഗമായും പ്രാഥമികവിദ്യാഭ്യാസത്തെ രണ്ടു ഘട്ടമായി വേർതിരിക്കണം. ഒന്നും രണ്ടും ക്ലാസ്സുകളുള്ള പള്ളിക്കൂടങ്ങളിൽ ഒരു അദ്ധ്യാപകൻ മതിയാകും. പള്ളിക്കൂടത്തിന്നുവേണ്ട സജ്ജീകരണങ്ങൾ തയ്യാറാക്കുന്നതിൽ ജനങ്ങളുടെ സഹായംകൂടി പ്രയോജനപ്പെടുത്തേണ്ടതാണു്. ഇങ്ങനെയുള്ള നാലഞ്ചു പള്ളിക്കൂടങ്ങളുടെ നടുവിൽ അഞ്ചുക്ലാസ്സുമുള്ള ഒരു പൂർണ്ണവിദ്യാലയമുണ്ടായിരിക്കണം. രണ്ടു ക്ലാസ്സുകളുള്ള ശിശുവിദ്യാലയങ്ങളുടെ എണ്ണം ധാരാളമായി വികസിപ്പിക്കുവാൻ ഈ വിഭജനം സഹായിക്കും.

ബേസിക് എഡ്യൂക്കേഷന്റെ സംഘടനകൂടി സ്മരിച്ചുകൊണ്ടാണു് ഈ വിഭജനം നിർദ്ദേശിച്ചിരിക്കുന്നതു്. പ്രാഥമികവിദ്യാലയത്തിലെ മൂന്നാംക്ലാസ്സ് ബേസിക്സ്കൂളിലെ ഒന്നാംക്ലാസ്സ് ആയിത്തീരുന്നതാണു്. അതുകൊണ്ടു് ശിശുവിദ്യാലയങ്ങളെല്ലാം അതേപടി തുടരുന്നതിന്നും, മററു വിദ്യാലയങ്ങൾ ബേസിക് സ്കൂളുകളായി പരിവർത്തനം ചെയ്യുന്നതിന്നും എളുപ്പമുണ്ടു്.

ബേസിക് എഡ്യൂക്കേഷൻ എത്രാമത്തെ വയസ്സിൽ തുടങ്ങണമെന്നും, പ്രാഥമികവിദ്യാഭ്യാസം നിർബന്ധിതമാക്കുകയാണെങ്കിൽ അതിന്നുള്ള വയഃക്ലിപ്തി എന്തായിരിക്കണമെന്നും ഉള്ള പ്രശ്നം ഉത്ഭവിക്കുന്നു. ഗാന്ധിജിയുടെ വാർദ്ധാപദ്ധതി ഏഴുവയസ്സു മുതൽ പതിന്നാലുവയസ്സുവരെയുള്ള കാലത്തെ ആവരണംചെയ്യുന്നു. കേന്ദ്രഗവൺമെന്റിന്റെ വിദ്യാഭ്യാസോപദേശകസമിതിയുടെ അഭിപ്രായം ബേസിക് എഡ്യൂക്കേഷൻ ആറുവയസ്സുമുതൽ പതിന്നാലുവയസ്സുവരെ വേണ്ടതാണെന്നും, എന്നാൽ അഞ്ചുവയസ്സിൽതന്നെ കുട്ടികളെ വിദ്യാലയത്തിൽ ചേരുവാൻ പ്രേരിപ്പിക്കേണ്ടതാണെന്നുമാണു്. നിർബന്ധിതമായ പ്രാഥമികവിദ്യാഭ്യാസം ഇൻഡ്യയിലെ പല സംസ്ഥാനങ്ങളിലും ഭാഗികമായി നടപ്പാക്കിയിട്ടുണ്ടു്. തിരുവിതാംകൂറിലും രാജസ്ഥാനിലും മാത്രമേ അഞ്ചുവയസ്സിൽ തുടങ്ങുന്നുള്ളു. ബോംബേ, മദ്ധ്യപ്രദേശം, മദ്ധ്യഭാരതം, ഭോപാൽ എന്നീ സംസ്ഥാനങ്ങളിലെ ചില പ്രദേശങ്ങളിൽ ഏഴുവയസ്സിൽ തുടങ്ങുന്നു. ബാക്കി എല്ലാ സ്ഥലത്തും ആറുവയസ്സിലാണു് തുടങ്ങുന്നതു്. മിക്കവാറും അഷ്ടവർഷക്കാലമാണു് നിർബന്ധവിദ്യാഭ്യാസകാലമായി നിശ്ചയിച്ചിരിക്കുന്നതു്. ഇങ്ങനെയുള്ള വൈവിധ്യം നീക്കി വയഃക്ലിപ്തിയിൽ ഐകരൂപ്യം വരുത്തേണ്ടതു് ആവശ്യമാണു്. അഞ്ചുവയസ്സു

ഗ്രന്ഥനിരീക്ഷണം

# സി. വി. രാമൻ

## പി. കെ. പരമേശ്വരൻ നായർ

അഖിലലോകപ്രശസ്തി സിദ്ധിച്ചിട്ടുള്ള ഭാരതീയരുടെ കൂട്ടത്തിൽ സി. വി. രാമന്റെ നാമധേയം മുൻപന്തിയിൽ നില്ക്കുന്നു. നോബൽസമ്മാനത്തിന് അർഹരായിത്തീർന്ന രണ്ടു ഭാരതീയരിൽ ഒരാളാണ് അദ്ദേഹം. ഇൻഡ്യയിൽ അദ്ദേഹത്തിന്റെ നാമംഎല്ലായിടത്തും സുവിദിതമായിരിക്കും. പക്ഷേ ഈ പ്രശസ്തിയുടേയും, ബഹുമതിയുടേയും മററും ആസ്പദമെന്തെന്നും ലോകത്തിന് അദ്ദേഹത്തിൽനിന്നു ലഭിച്ച സംഭാവനകളെന്തെന്നും മററുമുള്ള കാര്യങ്ങൾ വിശദമായി അറിയാവുന്നവരുടെ സംഖ്യ അത്ര വലുതായിരിക്കുകയില്ല. നമ്മുടെ മഹാന്മാരെപ്പററി നമുക്കുള്ള അറിവും അന്വേഷണവും അത്ര കുറവാണെന്നു് പറവാൻ നിവൃത്തിയില്ല. വിശേഷിച്ചു് രാഷ്ട്രീയവും സാമൂഹ്യവുമായ പ്രവർത്തനങ്ങളിൽ വ്യാപരിക്കുന്ന നേതാക്കന്മാരെപ്പററി ഒരു സാമാന്യബോധമെങ്കിലുമില്ലാത്ത ഭാരതീയർ വളരെ ചുരുക്കമായിരിക്കും. എന്നാൽ ശാസ്ത്രജ്ഞന്മാരെപ്പററി അങ്ങിനെയല്ല. വല്ല ലാബൊറട്ടറികളിലും നിശ്ശബ്ദമായി ഗവേഷണങ്ങൾ നടത്തി അനാർഭാടജീവിതം നയിക്കുന്ന ഈ കൂട്ടരുടെ പ്രശസ്തി മിക്കവാറും ശാസ്ത്രീയവിഷയത്തിൽ താല്പര്യമുള്ള കുറെ അഭ്യസ്തവിദ്യരുടെ മണ്ഡലത്തെ കവിഞ്ഞു് പരന്നിട്ടുണ്ടെന്നു തോന്നുന്നില്ല. ഭാരതീയശാസ്ത്രജ്ഞന്മാരിൽ ഇന്നു് ഏററവും മികച്ചുനില്ക്കുന്ന വ്യക്തി സി. വി. രാമനാണു്. ഒരുപക്ഷേ അദ്ദേഹത്തിന്റെ നാമം ഭാരതത്തിൽ എവിടെയും അറിയപ്പെട്ടിട്ടുണ്ടെങ്കിൽ അതിന്റെ പ്രധാന കാരണം പാശ്ചാത്യർ അദ്ദേഹത്തെ നോബൽസമ്മാനം നൽകി അംഗീകരിച്ചതാണു്. അല്ലാതെ നമ്മുടെ സ്വതന്ത്രമായ വിലയിരുത്തൽകൊണ്ടാണെന്നു തോന്നുന്നില്ല. എന്നിട്ടുതന്നെയും സി. വി. രാമന്റെ ജീവിതത്തിലെ പ്രധാന സംഭവങ്ങളേയും അദ്ദേഹം ശാസ്ത്രലോകത്തിനു നൽകിയ വിലയേറിയ സംഭാവനകളേയും പററിയുള്ള സൂക്ഷ്മവിവരങ്ങൾ നമ്മിൽ എത്രപേക്കറിയാം? ഈ ഒരു കുറവിനെ സാരമായി പരിഹരിക്കാൻ ഉപകരിക്കുന്ന ഒരുത്തമ ഗ്രന്ഥമാണു വിമർശവിഷയമായ 'സി. വി. രാമൻ'. ആ ശാസ്ത്രജ്ഞന്റെ ജീവിതസംഭവങ്ങളിലേക്കു് ഒന്നു് എത്തിനോക്കുന്നതിനും, അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ ഒരു യഥാർത്ഥചിത്രം ദർശിക്കുന്നതിനും ഇതു് വളരെ സഹായകമായിട്ടുണ്ടു്. ഒരു സാമാന്യ വായനക്കാരനു് മനസ്സിലാകത്ത

(ഗ്രന്ഥകർത്താ, എസ്. പരമേശ്വരൻ, നാഷനൽ ബുക്കസ്റ്റാൾ, കളരിയ്ക്കൽ ബസ്സാർ, കോട്ടയം—വി. രു. 1.)

മുതൽ പതിന്നാലുവയസ്സുവരെയുള്ള വിദ്യാഭ്യാസം നിർബന്ധിതമാക്കുകയാണു് നമ്മുടെ ലക്ഷ്യമായി സ്വീകരിക്കേണ്ടതു്. അതു് ഉടനടി നടപ്പാക്കാൻ നിവൃത്തിയില്ലെങ്കിൽ പത്തുവയസ്സുവരെയുള്ളതു് ഉടനടി നടപ്പാക്കുകയും, പിന്നീടു് വർഷംതോറും ഓരോ വയസ്സു കൂട്ടിക്കൊണ്ടുവരുകയും ചെയ്യാവുന്നതാണു്.

ക്കവിധം, ശാസ്ത്രീയഗവേഷണങ്ങളെ ലളിതമായ ഭാഷയിൽ വിശദീകരിക്കാൻ ഗ്രന്ഥകത്താവിനു കഴിഞ്ഞിട്ടുമുണ്ട്.

രാമന്റെ വ്യക്തിമാഹാത്മ്യം പഠനാർഹമാണു്. അർഹിക്കുന്ന ഗൌരവത്തോടുകൂടിത്തന്നെ ഗ്രന്ഥകാരൻ അതിനെ കൈകാര്യം ചെയ്തിട്ടുമുണ്ടു്. ഇതുപോലെയുള്ള വിഷയങ്ങളെപ്പററി എഴുതാൻ ശ്രീ. എസ്. പരമേശ്വരനുള്ള അർഹതയെപ്പററി പ്രത്യേകം പറയേണ്ട ആവശ്യമില്ല. ശാസ്ത്രീയ വിഷയങ്ങളെ അധികരിച്ചു് എഴുതുന്നവരുടെ യത്നം പലപ്പോഴും പരാജയത്തിൽ കലാശിക്കുന്നതിന്റെ ഒരു കാരണം എഴുതാൻവേണ്ടി മാത്രം, അഥവാ ആ സമയത്തു മാത്രം അവർ പ്രതിപാദ്യം പഠിക്കാൻ ഒരുമ്പെടുന്നുവെന്നുള്ളതാണു്. ശ്രീ. പരമേശ്വരനാകട്ടെ ശാസ്ത്രപരമായ പഠനം ജീവിതവൃത്തിയായി സ്വീകരിച്ചിട്ടുള്ള ഒരു സഹൃദയനാണു്. പൂർണ്ണമായ പഠനത്തിൽ നിന്നുണ്ടാകുന്ന പ്രചോദനംകൊണ്ടേ അദ്ദേഹം എഴുതാറുള്ളൂ. അത്രയ്ക്കുള്ള വൈശദ്യവും അനുഭവരസവും അദ്ദേഹത്തിന്റെ ശാസ്ത്രീയലേഖനങ്ങളിൽ കാണ്മാനുമുണ്ടു്. സി. വി. രാമന്റെ ഈ ജീവചരിത്രം കേവലം ഒരു ചരിത്രവിവരണമല്ല. ശാസ്ത്രപ്രതിപാദനവും, ശാസ്ത്രീയഗവേഷണങ്ങളുടെ വിശദീകരണങ്ങളും അതിലെ അവിഭാജ്യഘടകങ്ങളാണു്. അങ്ങിനെയുള്ള ഭാഗങ്ങളുടെ വിജയത്തിനു് ഗ്രന്ഥകാരന്റെ ശാസ്ത്രവിഷയങ്ങളിലുള്ള അവഗാഹം വളരെ സഹായിച്ചിട്ടുണ്ടു്.

ഒരു ജീവചരിത്രം എന്നാണു് ഈ കൃതിയെ ഗ്രന്ഥകാരൻ അവകാശപ്പെട്ടിട്ടുള്ളതു്. എന്നാൽ ഒരു പരിപൂർണ്ണമായ ജീവചരിത്രമായിട്ടുണ്ടു് ഇതെന്നു് എനിക്കു് അഭിപ്രായമില്ല. ശാസ്ത്രഗവേഷകന്റെ പരീക്ഷണശാലയിലെ സി. വി. രാമനെ മാത്രമേ നാം ഈ ഗ്രന്ഥത്തിൽ കാണുന്നുള്ളൂ. കുറച്ചുകൂടി വിശാലമായ തോതിൽ, ഒരു മനുഷ്യനെന്നുള്ള നിലയിൽ സി. വി. രാമനെ പ്രദർശിപ്പിക്കുവാൻ ഗ്രന്ഥകാരൻ ശ്രദ്ധിച്ചിരുന്നെങ്കിൽ എന്നു് ഈ ഗ്രന്ഥം വായിച്ചുകഴിഞ്ഞപ്പോൾ എനിക്കു തോന്നി. ചില ശാസ്ത്രജ്ഞന്മാർക്കു് ഗവേഷണശാലയ്ക്കു വെളിയിൽ പറയത്തക്ക ജീവിതം ഉണ്ടായിരിക്കുകയില്ലെന്നു പറയപ്പെടുന്നു. പക്ഷേ സൂക്ഷ്മമായി പരിശോധിച്ചാൽ അവരിലും മനുഷ്യത്വത്തിന്റെ പല സൂക്ഷ്മവശങ്ങളും ദർശിക്കാൻ കഴിഞ്ഞേക്കും. അമിതമായ ശാസ്ത്രഭ്രമവും, അതുനിമിത്തം പരാജയപ്പെടുന്ന ഭൌതികജീവിതവും തമ്മിലുള്ള സംഘർഷണത്തിന്റെ ഒരു രസമെങ്കിലും അത്തരം ജീവിതകഥകളിൽ ജീവചരിത്രകാരനു് പ്രകാശിപ്പിക്കാൻ കണ്ടേക്കും. പക്ഷേ അതൊന്നും കണ്ടെത്തുവാൻ തക്ക നിരീക്ഷണബുദ്ധി അത്രവളരെ ജീവചരിത്രകാരന്മാർ പ്രദർശിപ്പിച്ചുകാണുന്നില്ലെന്നു മാത്രം. സി. വി. രാമന്റെ ജീവിതമാണെങ്കിൽ അതു് കേവലം ഒരു ശാസ്ത്രജ്ഞന്റെ ശുഷ്കമായ കഥയല്ല. ശാസ്ത്രത്തിലുള്ള ആസക്തി അദ്ദേഹത്തിന്റെ മനുഷ്യത്വത്തെ അപഹരിച്ചുകളഞ്ഞില്ല. ചെറുപ്പത്തിൽതന്നെ രാമൻ ഒരു നല്ല കലാപ്രണയികൂടിയായിരുന്നു. സംഗീതത്തിലുള്ള വാസന അദ്ദേഹത്തിനു് ജന്മസിദ്ധമാണു്. ഔദ്യോഗികജീവിതത്തിൽ അദ്ദേഹം പരാജയപ്പെട്ടില്ല. നല്ല വാഗ്മിത്വവും പ്രവൃത്തികുശലതയും അദ്ദേഹത്തിനുണ്ടു്. കലാപൂർണ്ണമായ പ്രതിപാദനവും കവിഹൃദയവും രാമനു സ്വായത്തമാണു്. ആകപ്പാടെ ശാസ്ത്രത്തോടൊപ്പമല്ലെങ്കിലും അതിന്റെ ശുഷ്കതയെ പരിഹരിക്കാനുള്ള ഹൃദയസാരള്യം സി. വി. രാമനിൽ കുടികൊള്ളുന്നുണ്ടു്.

# 1. അന്യോക്ത്യുല്ലാസം—ഭാഷ
# 2. ശ്രീകൃഷ്ണവിജയം—ഭാഷ

## കെ. കുഞ്ഞുണ്ണിരാജാ

പതിനേഴാം നൂററാണ്ടിന്റെ പൂർവാദ്ധത്തിൽ ജീവിച്ചിരുന്ന സാഹിത്യശാസ്ത്രസാർവ്വഭൌമനായ ജഗന്നാഥപണ്ഡിതർ തന്റെ 'രസഗംഗാധര'ത്തിൽ ഉദാഹരണാന്തരൂപമായിച്ചേർത്തിട്ടുള്ള പദ്യങ്ങളുടെ ഒരു സമാഹാരമാണ് 'ഭാമിനീവിലാസം.' ഈ ഖണ്ഡകാവ്യം അന്യോക്തിസമുല്ലാസം ശൃംഗാരസമുല്ലാസം, കരുണാസമുല്ലാസം, ശാന്തസമുല്ലാസം എന്നിങ്ങനെ നാലു ഭാഗങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഇതിൽ പ്രഥമോല്ലാസമാണ് ശ്രീ. കൃഷ്ണപിള്ള തർജ്ജമചെയ്തിട്ടുള്ളതു്. വിവിധവൃത്തങ്ങളിലായി 101 പദ്യങ്ങൾ ഇതിലുണ്ട്. മിക്കതും അന്യാപദേശരീതിയിൽ എഴുതപ്പെട്ടവയാണ്; ചിലതങ്ങിനെയല്ലാതെയും കാണാം. സംസ്കൃതസാഹിത്യത്തിലെ

പരിഭാഷകൻ: മുഴങ്ങോട്ടുവിള കൃഷ്ണപിള്ള, വി. വി. പ്രസ്, കൊല്ലം.
വില അനുക്രമം രൂ. 1—0—0; ണ. 12.

ശ്രീ. പരമേശ്വരന്റെ ഗ്രന്ഥത്തിൽ ഈവക സവിശേഷതകൾ വിസ്മരിക്കപ്പെട്ടിട്ടില്ല. എങ്കിലും അവയുടെയൊന്നും സൂക്ഷ്മവശങ്ങളിലേക്കു്—ഒരുപക്ഷേ ഗ്രന്ഥപരിമിതി അനുവദിക്കായ്കയാലായിരിക്കാം—കടക്കാൻ ഗ്രന്ഥകാരനു കഴിഞ്ഞിട്ടില്ല. വിശേഷിച്ചു് ഒരു മനുഷ്യന്റെ ജീവിതചിത്രീകരണത്തിൽ വളരെ പ്രധാനമായി കരുതപ്പെടേണ്ട കുടുംബജീവിതത്തെ സംബന്ധിച്ച് പറയത്തക്ക വിവരങ്ങളൊന്നും ഈ ഗ്രന്ഥത്തിൽനിന്നു് ലഭിക്കുന്നില്ല. ആരംഭഭാഗത്തു് ആ ദാമ്പത്യജീവിതത്തിന്റെ സമ്മോഹനമായ തുടക്കത്തിന്റെ ഒരു സൂചന—അതു് സമുദായികമായ പ്രതിബന്ധങ്ങളെ വെല്ലുവിളിച്ചുകൊണ്ടുള്ള ഒരു പ്രേമബന്ധമായിരുന്നവെന്നുള്ള വസ്തുത—ഗ്രന്ഥകർത്താവു് നൽകുന്നുണ്ടു്. പക്ഷേ പിന്നീടുള്ള അതിന്റെ ഗതിയെപ്പററി ഒന്നും പറയുന്നില്ല. ഒരു ശാസ്ത്രകാരന്റെ ജീവചരിത്രത്തിൽ ആ ഭാഗങ്ങളുടെ ചിത്രീകരണം രസവൈചിത്ര്യം കൊടുക്കുന്നതിനു മാത്രമല്ല, പ്രതിപാദ്യത്തിനു പൂർണ്ണത നൽകാനും പര്യാപ്തമായിരിക്കും.

പക്ഷേ ഈവക കുറവുകളൊന്നും ഈ ഗ്രന്ഥത്തെ ഒരു പരാജയമാക്കിയിട്ടുണ്ടെന്നു് എനിക്കു് അഭിപ്രായമില്ല. സി. വി. രാമനെ ഒരു ശാസ്ത്രജ്ഞനെന്ന നിലയിൽ വീക്ഷിക്കാനും പഠിക്കാനും മാത്രമേ ഗ്രന്ഥകാരൻ ഉദ്യുക്തനാകുന്നുള്ളുവെന്നു് സമാധാനപ്പെടാം. ആ കൃത്യത്തിൽ ഗ്രന്ഥകർത്താവു പരിപൂർണ്ണവിജയംപ്രാപിച്ചിട്ടുമുണ്ടു്. ഇൻഡ്യയിലെ മററു ശാസ്ത്രഗവേഷകന്മാരെയും ഇതുപോലെ അവതരിപ്പിക്കാൻ ശ്രീ. പരമേശ്വരൻ ഉദ്യമിക്കുന്നതു് നമ്മുടെ സാഹിത്യത്തിനു് അനുഗ്രഹപ്രദമായിരിക്കുമെന്നുകൂടി പ്രസ്താവിച്ചുകൊള്ളട്ടെ.

ലഘുകാവ്യങ്ങളിൽ സമുന്നതമായൊരു സ്ഥാനം സിദ്ധിച്ചുകഴിഞ്ഞിട്ടുള്ള ഈ കൃതി മലയാളത്തിലേയ്ക്കു പരിഭാഷപ്പെടുത്തുവാനുള്ള ശ്രീ. കൃഷ്ണപിള്ളയുടെ ശ്രമം ശ്ലാഘനീയംതന്നെ. ശബ്ദമർമ്മജ്ഞനും മഹാപണ്ഡിതനുമായ ജഗന്നാഥൻ രചനാവിഷയത്തിൽ പ്രത്യേകം നിഷ്കർഷിക്കുന്നൊരു സഹൃദയനാണ്. അദ്ദേഹത്തിന്റെ പദ്യങ്ങൾ ഭാഷാന്തരീകരണക്ഷമങ്ങളല്ലെന്നു പോലും ചിലപ്പോൾ തോന്നിപ്പോകും. അത്രത്തോളം മിനുക്കിച്ചിന്തേരിട്ടവയാണ് ആ കലാശില്പങ്ങൾ. പക്ഷെ ആ കാവ്യശൈലി ദുർഗ്രഹവും കർക്കശവുമാണെന്ന അവതാരികാകാരന്റെ മതം സർവ്വസമ്മതമാകുമെന്നു തോന്നുന്നില്ല. പണ്ഡിതരാജന്റെ രചനാസൌകുമാര്യം അധികമൊന്നും ചോർന്നുപോകാതെ ഭാഷയിലേയ്ക്കു കൊണ്ടുവരുവാൻ പരിഭാഷകൻ ശ്രമിച്ചിട്ടുണ്ട്; മൂലത്തിലെ ആശയങ്ങൾക്ക് ഉടവു തട്ടാതെതന്നെ തർജ്ജമചെയ്യുവാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടുമുണ്ട്. തർജ്ജമയോടുകൂടി മൂലവും ചേർത്തിട്ടുള്ളതുകൊണ്ട് താരതമ്യപ്പെടുത്തിനോക്കുവാൻ വായനക്കാർക്കു പ്രയാസവുമില്ല.

ശങ്കരകവിയുടെ 'ശ്രീകൃഷ്ണവിജയം' കേരളത്തിലെ പ്രസന്നസുന്ദരങ്ങളായ സംസ്കൃതകാവ്യങ്ങളിൽ പ്രാധാന്യമർഹിക്കുന്ന ഒന്നാണ്. ക്രിസ്തുവർഷം 1422 മുതൽ 1446 വരെ കോലരാജ്യം വാണിരുന്ന കേരളവർമ്മയുടെ പ്രോത്സാഹനത്തിലായിരുന്നു അതിന്റെ രചന. ചിറക്കൽ താലൂക്കിൽപ്പെട്ട പള്ളിക്കുന്നാണ് ശങ്കരന്റെ സ്വദേശം. ജാതിയിൽ അദ്ദേഹം വാരിയരായിരുന്നുവത്രെ. ഗുരുനാഥനായി അദ്ദേഹത്തിനു ലഭിച്ചതു് സ്വന്തം നാട്ടുകാരനും കേരളവർമ്മയുടെ സദസ്സിലെ ഒരു പ്രസിദ്ധപണ്ഡിതനും 'യുധിഷ്ഠിരവിജയ'ത്തിന്റെ "പദാർത്ഥചിന്തന" വ്യാഖ്യയുടെ കർത്താവുമായ രാഘവനെയാണ്. അക്കാലത്തെ പ്രസിദ്ധ കവികളായ പുനം, ഉദ്ദണ്ഡൻ, ചന്ദ്രോത്സവകർത്താവ് തുടങ്ങിയവർ ശങ്കരന്റെ സ്നേഹിതന്മാരുമായിരുന്നു. "വേലാതീതപ്രഥിതയശസ്സായൊരു കവീന്ദ്രൻ" എന്നാണദ്ദേഹത്തെപ്പറ്റി ഉദ്ദണ്ഡപണ്ഡിതൻ കോകിലസന്ദേശത്തിൽ പറഞ്ഞിരിക്കുന്നതു്. 'ശ്രീമന്മുകുന്ദമുരളീമധുരസ്വര'ങ്ങളും 'അവദ്യരഹിത'ങ്ങളുമായ ശങ്കരകവിയുടെ പദ്യങ്ങളെ ചന്ദ്രോത്സവകാരൻ മുക്തകണ്ഠം പുകഴ്ത്തിയിട്ടുണ്ട്. 'കവിസാർവ്വഭൌമ'നും വിദ്വാനുമായ ശങ്കരന്റെ 'ആനന്ദമന്ദ'മായ ഗതിയെപ്പോലും ചന്ദ്രോത്സവകാരൻ വർണ്ണിച്ചിരിക്കുന്നു. ശങ്കരകവിയുടെ ഒരു ശിഷ്യനായിരുന്നു ചന്ദ്രോത്സവകാരനെന്നു കരുതുവാൻ വയ്യായ്കയില്ല. കൃഷ്ണാഭ്യുദയകാവ്യത്തിന്റെ കർത്താവും ശങ്കരന്റെ ഒരു ശിഷ്യൻതന്നെയാണ്.

സംസ്കൃതത്തിനു സർവ്വപ്രധാനമായൊരു സ്ഥാനം ലഭിച്ചിരുന്ന അക്കാലത്തു് മലയാളഭാഷയിൽ കവിതയെഴുതിയാൽ "അരകവി"യെന്നു പണ്ഡിതന്മാരാൽ പുച്ഛിക്കപ്പെടുകയായി. അന്നത്തെ സാമുദായികവ്യവസ്ഥകളുടെ ചട്ടക്കൂട്ടിൽ നിന്നുകൊണ്ടു് സ്വന്തം കലാപ്രവണതകൾക്കു സുന്ദരമായ ഒരു രൂപം കൊടുക്കുവാൻ മാത്രമേ വിപ്ലവകാരിയൊന്നുമല്ലായിരുന്ന ഒരു സാധാരണകവിക്ക് അന്നു സാധിച്ചിരുന്നുള്ളു. പുരാണപ്രസിദ്ധവും സർവ്വജനസമ്മതവുമായ ശ്രീകൃഷ്ണന്റെ ജീവിതകഥയെ വിഷയമാക്കി സുകുമാരകവിയുടെ ശ്രീകൃഷ്ണവിലാസത്തിന്റെ മാതൃകയിൽ ലളിതകോമളമായ ഭാഷയിൽ പന്ത്രണ്ടു സർഗ്ഗങ്ങളായെഴുതിത്തീർത്തൊരു കാവ്യമാണ് ശ്രീകൃഷ്ണവിജയം. ഇതിലെ രണ്ടും

മൂന്നും സർഗ്ഗങ്ങളുടെ മലയാളതർജ്ജമയാണു് പ്രസിദ്ധപ്പെട്ടത്തിയിട്ടുള്ളതു്. പ്രഥമസർഗ്ഗത്തിൻെറ പരിഭാഷ തൽക്കാലം മാററിവെച്ചതിൻെറ കാരണം വ്യക്തമല്ല. ലളിതമായ ഭാഷയിൽ ഇത്തരം സംസ്കൃതകാവ്യങ്ങൾ തർജ്ജമചെയ്യുന്നതിനു വേണ്ടിടത്തോളം പാണ്ഡിത്യവും സഹൃദയത്വവും ഉള്ള ഒരു കവിയാണു് ശ്രീ. കൃഷ്ണപിള്ള എന്നു് ഇപ്പോൾ പ്രസിദ്ധപ്പെട്ടത്തിയ ഭാഗങ്ങളിൽനിന്നുതന്നെ വ്യക്തമാകുന്ന സ്ഥിതിക്കു് മററു ഭാഗങ്ങൾകൂടി വേഗത്തിൽ പ്രകാശനംചെയ്തു കാണുവാൻ സാധിക്കുമെന്നു സഹൃദയന്മാക്കു പ്രതീക്ഷിക്കുവാൻ അവകാശമുണ്ടു്.

ശ്രീ. കൃഷ്ണപിള്ളയുടെ ഭാഷയിലെ ചില സന്ധികളെപ്പററി രണ്ടു വാക്കു പറയുവാനുണ്ടു്. മഹാന്മാരുടെ മാർഗ്ഗം അനുഗമനാർഹംതന്നെ; പക്ഷേ അവരുടെ തെററുകൾ ഒരിക്കലും അനുകരണയോഗ്യങ്ങളല്ല. "പോട്ടിഹ" മുതലായ പ്രയോഗങ്ങൾ മഹാകവി കുമാരനാശാനെ സംബന്ധിച്ചിച്ചിടത്തോളം ഒരുപക്ഷേ വകവെച്ചുകൊടുക്കാമെന്നിരുന്നാൽപ്പോലും അത്തരം സന്ധികൾ കൂടാതെ കഴിക്കുകയാണു് നല്ലതെന്ന കാര്യത്തിൽ അഭിപ്രായവ്യത്യാസമുണ്ടാകുമെന്നു തോന്നുന്നില്ല. "വീണവരം" (വീണ + അവരം) "ദാനംചെയ്താരണന്മാക്കായു്" (ദാനംചെയ്തു + ആരണന്മാർക്കായു്,) "അവിടങ്കണത്തിലെല്ലാം" (അവിടെ + അങ്കണത്തിലെല്ലാം,) "വിടന്നാററിൽ സരോരുഹം" (വിടന്നു ആററിൽ സരോരുഹം) എന്നിങ്ങിനെയുള്ള സന്ധികൾ മലയാളഭാഷയ്ക്കു് തീരെ യോജിച്ചതല്ല.

ശ്രീകൃഷ്ണവിജയം രണ്ടാംസർഗ്ഗത്തിൽ 99–ാം പദ്യത്തിൽ "താരുണ്യാക്കാഭ" എന്നതു് "തരുണാക്കാഭ" എന്നു മതി; മൂന്നാം സർഗ്ഗത്തിൽ 55–ാം പദ്യത്തിലെ 'സുഗമ്യൻ' എന്ന പദം വൈയാകരണന്മാക്കു സമ്മതമാകയില്ല. "ആരങ്ങുക" (= കടയുക. 'തൈരരങ്ങിട്ടപ്പോൾ' III–56), 'ഇഴിഞ്ഞു (= താഴെവീണു. II–46), 'പേററ' (II–93), 'തെറി' (= വികൃതി. 'തെറി' പെരുകിട്ടമക്കുമാരൻ" III–49), 'അരവു്' (= പാമ്പു്. അന്യോക്ത്യുല്ലാസം–13) എന്നിങ്ങിനെയുള്ള പ്രയോഗങ്ങൾ അപ്രസിദ്ധങ്ങളാണെന്നും പറയേണ്ടിയിരിക്കുന്നു. അന്യോക്ത്യുല്ലാസം 17–ാം പദ്യത്തിലെ "അളിയിൽപ്പോൽ നളിനീപരിമളലോഭം കാട്ടിടായ്ക മാരുതനിൽ" എന്ന ഭാഗത്തു് അത്ഥം വ്യക്തമല്ല. "മധുപ ഇവ മാരുതേ/സ്മിൻ മാ സൌരഭലോഭമംബുജിനി മംസ്ഥാ:" എന്നാണു് മൂലം. [മധുപനായ വണ്ടിനെപ്പോലെത്തന്നെ ഈ മാരുതനും നിൻെറ സൌരഭ്യം കൊതിച്ചു വരുന്നതാണെന്നു്, അല്ലയോ നളിനീ, നീ വിചാരിക്കരുതു്.]

തർജ്ജമകൾ ആകപ്പാടെ വളരെ നന്നായിട്ടുണ്ടു്. അതുകൊണ്ടാണു് വിരളങ്ങളായ ചില വൈകല്യങ്ങൾ ചൂണ്ടിക്കാണിക്കുവാൻ ശ്രമിച്ചതും. അടുത്ത ഭാഗങ്ങൾ പ്രസിദ്ധപ്പെടുത്തുമ്പോൾ ഇത്തരം ചില്ലറ കുറവുകൾകൂടി കൂടാതെ കഴിക്കുവാൻ കവിക്കു തികച്ചും സാധിക്കും.

ഗ്രന്ഥനിരീക്ഷണം

# ആർക്കുവേണ്ടി ?

## പി. കെ. നാരായണപിള്ള

ഒരു വിപ്ലവസംഘത്തിന്റെ-പേരു പറഞ്ഞിട്ടില്ല, പക്ഷേ സ്പഷ്ടം-വിശ്വാസപ്രമാണങ്ങളേയും കർമ്മപരിപാടികളേയും വിശകലനംചെയ്തു വിമർശിക്കുന്ന ഒരു ചെറു നോവൽ(നൊവ്‌ലററ്)ആണ് ശ്രീ. കേശവദേവിന്റെ പ്രസ്തുത കൃതി. 'ആർക്കുവേണ്ടി' സംഘം സമരംചെയ്യുന്നു? പാർട്ടിക്കുവേണ്ടിയോ മർദ്ദിതമായ മനുഷ്യവർഗ്ഗത്തിനു വേണ്ടിയോ? എന്തിനുവേണ്ടി സമരംചെയ്യുന്നു? സംഘനേതാക്കന്മാരുടെ അധികാര ദുർമ്മോഹത്തിനുവേണ്ടിയോ ഏഴകളുടെ ഉന്നമനത്തിനു വേണ്ടിയോ? ഈ പ്രശ്നമാണ് ഇതിൽ കൈകാര്യം ചെയ്തിരിക്കുന്നതു്. പാർട്ടിയുടെ പേരിൽ പാർട്ടിനേതാക്കന്മാർക്ക് അധികാരം പിടിച്ചെടുക്കുവാൻ വേണ്ടിയാണ് സംഘം സമരംചെയ്യുന്നതെന്ന വിധിയും, മനുഷ്യസ്നേഹത്തോടുകൂടി, അധ്വാനിക്കുന്ന മനുഷ്യവർഗ്ഗത്തിന്റെ വിമോചനത്തിനായി സമരംചെയ്യുവാനുള്ള ഒരു ആഹ്വാനവും ഈ കൃതിയിൽ പ്രതിധ്വനിപ്പിച്ചിരിക്കുന്നു.

അന്ത്യസമരത്തിനായി ആ വിപ്ലവസംഘത്തിനു മുകളിൽനിന്നും അനുജ്ഞ ലഭിച്ചു. തൊഴിലാളികളുടെ അവകാശം സ്ഥാപിക്കുവാനായി സംഘത്തെ രൂപവത്ക്കരിക്കയും അതിനെ തന്റെ ജീവശക്തികൊടുത്തു വളർത്തിക്കൊണ്ടുവരികയുംചെയ്ത അർക്കന് ഈ അനുജ്ഞയെ സമാദരിക്കുവാൻ കഴിഞ്ഞില്ല. സംഘം കൊള്ളയും കൊലയും തീവയ്പും ആരംഭിച്ചപ്പോൾ അയാൾ ആ ഭീകരപ്രവർത്തനത്തെ ശക്തിയായി എതിർത്തു. സംഘത്തിലെ നേതൃത്വവിഷയത്തിൽ അർക്കനോട് അസൂയാലുവായിരുന്ന അനലൻ (പാർട്ടിസെക്രട്ടറി) ഈ അവസരം ചൂഷണംചെയ്ത് പാർട്ടിനിയമത്തിന്റെ പേരിൽ അർക്കനേയും അയാളുടെ അനുയായിയായ വീരുനേയും സംഘത്തിൽനിന്നും ബഹിഷ്കരിച്ചു. ഇങ്ങനെ ബഹിഷ്കരിക്കപ്പെട്ട അർക്കൻ പോലീസിനു പിടികൊടുക്കാതെ ഏകാന്തഭീകരമായ ഒരു വിജനപ്രദേശത്ത് ബാധോപദ്രവംനിമിത്തം ഉടമസ്ഥനിട്ടെറിഞ്ഞിട്ടുപോയ ഒരു മുശേട്ടകേറിയ കെട്ടിടത്തിൽ ഒളിഞ്ഞുമറഞ്ഞു കഴിഞ്ഞുകൂടി.

വായുവും വെളിച്ചവും ഉപേക്ഷിച്ച് സ്വയം ബന്ധനമനുഭവിക്കുന്ന അർക്കന് പ്രാണനും ശരീരവുമായുള്ള ബന്ധം പുലർത്തുവാനുള്ള ആഹാരംകൊണ്ടുകൊടുക്കുന്നതു് അയാളുടെ സഹോദരിയും സംഘത്തിലെ ഒരു പ്രമുഖപ്രവർത്തകയുമായ പത്മയാണ്. അവളുടെ സംരക്ഷണയും വിദ്യാഭ്യാസത്തിനും രാഷ്ട്രീയപ്രവർത്തനത്തിനും ചുമതലക്കാരനാണ് അർക്കൻ. അയാളെ അവൾ തന്റെ നേതാവായി അംഗീകരിച്ചിരുന്നു. അർക്കന്റെ പ്രേരണയിൽ സംഘത്തിൽവന്നുചേർന്ന് നേതാവായുയർന്ന അനലനെ അവൾ വിവാഹംചെയ്തു. ഒരു ജന്മിയുടെ ഏകസന്താനമായിരുന്ന രവീന്ദ്രനാണ് സംഘനേതാവായ അനലൻ. അയാൾ നേതൃത്വം തേടി സംഘത്തിൽ ചേർന്നതാണ്. കൃത്രിമമായ വിപ്ലവാവേശവും മർദ്ദിതകാരുണ്യവും അഭിനയിച്ച് അയാൾ ക്രമേണ പാർട്ടിയെ

ഗ്രന്ഥകർത്താ: - പി. കേശവദേവ്.

കൈയ്യടക്കി എന്നുതന്നെ പറയാം. പക്ഷേ അയാളുടെ സർവാധിപത്യത്തിനു ഒരു പ്രതിബന്ധം—അർക്കന്റെ സ്വാധീനശക്തി; അയാളോട് അംഗങ്ങൾക്കുള്ള ബഹുമതിയും സ്നേഹവും. അധികാരദുർമ്മോഹിയായ അനിലന് അർക്കനെ അസ്തമിപ്പിച്ചേ മതിയാവൂ. അതിനുപകരണമായി അയാളുടെ ഭാര്യയെത്തന്നെ—അർക്കന്റെ സഹോദരിയെത്തന്നെ—അയാൾ നിശ്ചയിച്ചു. പാർട്ടിയുടെ നിർവ്വാഹകസംഘത്തിലെ ചർച്ചകളെന്ന ഭോഷ്ക്കു കാണിച്ചു് അയാൾ ഉപജാപം നടത്തി. വീര്യനെ ആദ്യം 'തട്ടി'. പിന്നീട് പത്മയെക്കൊണ്ടുതന്നെ അവളുടെ സഹോദരനെ—തന്റെ സ്വേച്ഛാധിപത്യത്തിന്റെ പ്രതിബന്ധത്തെ—അനലൻ നിർമ്മാർജ്ജനം ചെയ്യിച്ചു. ഇതാണു കഥ.

സേവനസന്നദ്ധത, മനുഷ്യസ്നേഹം, അഭിപ്രായസ്വാതന്ത്ര്യം എന്നീ ഗുണങ്ങൾ അർക്കനിൽ വികസിച്ചുനില്ക്കുമ്പോൾ, അധികാരാസക്തി, അനുയായിചൂഷണം, ഹൃദയശൂന്യത എന്നിവ അനലനിൽ പ്രതിഫലിക്കുന്നു. സഹോദരബന്ധത്തെപ്പോലും അവഗണിച്ചും അർക്കനെ കൊലചെയ്യുവാൻ സന്നദ്ധയായ പത്മ പാർട്ടിച്ചിട്ടയുടെ നിസ്സഹായയായ ഒരു പിണിയാളായി നിലകൊള്ളുന്നു. ഇങ്ങനെയുള്ള പാത്രസൃഷ്ടിയും കഥാഘടനയും ഗ്രന്ഥകാരന്റെ ഉദ്ദേശം സഫലമാക്കുവാൻ സമർത്ഥങ്ങളായിട്ടുണ്ടെന്നുതന്നെ പറയണം.

പ്രതിപാദനത്തിൽ ആപാദചൂഡം ഒരു ഭീകരമായ അന്തരീക്ഷം സൃഷ്ടിക്കുവാൻ ശ്രീ. ദേവ് ശ്രമിച്ചിട്ടുണ്ട്; അതിൽ ഏറെക്കുറെ വിജയവും ഉണ്ടായിട്ടുണ്ട്. അർക്കൻ ഒളിവിൽ താമസിക്കുന്ന വിജനസ്ഥലത്തിന്റെ ചിത്രീകരണം ഗഹനഭീകരമാണ്. അയാൾ രാത്രിയിൽ പുറത്തിറങ്ങി ചിന്താധീനനായി നിൽക്കുമ്പോഴത്തെ ഒരു കാഴ്ച: "കുറെ അകലെ, കരിയിലയിൽ ഒരു ഇരമ്പൽ ധ്വനികേട്ടു. പ്രാണരക്ഷാർത്ഥം പാഞ്ഞുപോകുന്ന ഒരു എലിയെ പിടിക്കുവാൻ ഒരു പാമ്പ് അനുഗമിക്കുകയാണ്. വിശപ്പും പ്രാണനും തമ്മിലുള്ള ആ മത്സരത്തെ അയാൾ കൗതുകത്തോടുകൂടി നോക്കി. ഓടിയോടി ഗത്യന്തരമില്ലാതെ ഒരു വൃക്ഷത്തിലേക്കു കയറുവാൻ ഭാവിച്ച എലിയെ പാമ്പ് പിടികൂടി. 'കീകീ' എന്നു പ്രാണവേദനയോടെ അഞ്ചാറു നിലവിളിയും മൂന്നുനാലു പിടയലും. തീർന്നു; വിശപ്പ് പ്രാണനെ വായിലമർത്തിക്കഴിഞ്ഞു." അനലന്റെ അധികാരവിശപ്പ് അർക്കന്റെ പ്രാണനെ അപഹരിക്കുവാൻപോകുന്നതിന്റെ കലാപരമായ സൂചനയാണിതു്. നാലാമദ്ധ്യായത്തിൽ പത്മയുമായുള്ള സംഭാഷണത്തിൽ ലോകത്തിനു ലഭിച്ചിട്ടുള്ള സ്നേഹസന്ദേശങ്ങളേയും സ്വാതന്ത്ര്യസന്ദേശങ്ങളേയും അവയുടെ പുരോഹിതന്മാർ സംഹാരമൂർത്തികളായ കൊട്ടംകാളികളെ സൃഷ്ടിക്കുവാൻ ദുരുപയോഗപ്പെടുത്തിയ ചരിത്രം അർക്കൻ വിവരിക്കുന്നതു് ബൂഷ്വാമർദ്ദനത്തിന്റെ ഭീകരതയെ അതിന്റെ ഉഗ്രതയോടുകൂടി പ്രകാശിപ്പിക്കുന്നു.

ഇങ്ങനെ ഭീകരമായ ഒരന്തരീക്ഷത്തിൽ സമാവൃതമായ ഈ കഥയിലെ അവസാനരംഗം—പത്മ കഠാരകൊണ്ടു് അർക്കനെ കൊലപ്പെടുത്തുന്ന രംഗം—ഭീകരതയുടെ മൂർദ്ധന്യതയിൽ എത്തുമെന്നു് വായനക്കാർ പ്രതീക്ഷിക്കും. എന്നാൽ ഈ പ്രതീക്ഷയ്ക്കു് നൈരാശ്യമായിരിക്കും അവരുടെ അനുഭവം. ഈ രംഗം വേണ്ടിടത്തോളം ഭീകരമാക്കുവാൻ—വായനക്കാരുടെ ഹൃദയത്തിൽ വികാരസാന്ദ്രതകൊണ്ടുള്ള സ്തംഭനം ജനിപ്പിക്കുവാൻ—ശ്രീ. ദേവിനു കഴിഞ്ഞിട്ടില്ല. കാരണം ഇതിനുവേണ്ട കലാവിഭവങ്ങളെല്ലാം

ഗ്രന്ഥകാരൻ കഥയിൽ അങ്ങിങ്ങായി ഉപയോഗിച്ചുപോയതാണെന്നു തോന്നുന്നു. മാനുഷാനുഭവത്തെ ഉൽക്കടമാക്കുന്ന പ്രകൃതിദർശനങ്ങളെ പലവുരു വർണ്ണിച്ചുപോയി. ഇതൊരു കഥയാണെങ്കിലും പ്രതിപാദ്യത്തിന്റെ സ്വഭാവവും പ്രതിപാദനരീതിയും കൂട്ടതലും നാടകീയമായതിനാൽ നേരത്തേതന്നെനടത്തിയ വീയ്യന്റെ വധംഅക്കന്റെ ദുരന്തത്തിലെ ഭാവകേന്ദ്രീകരണത്തെ ശിഥിലമാക്കിക്കളഞ്ഞു. ഇതേപ്പററി ഗ്രന്ഥകാരനും വായനക്കാർക്കും കൂട്ടതലായി വിമർശിക്കാവുന്നതാണു്.

വിജനസ്ഥലത്തിന്റെ ചിത്രീകരണവും അക്കന്റെ അനുഭവവർണ്ണനവുംകൊണ്ടു് ഹൃദ്യമാക്കിയിരിക്കുന്ന ഈ കഥയുടെ സമാരംഭം കഥയിലെ ഭാവനാവിഭവത്തേയും കലാസൗഷ്ഠവത്തേയുംപററി വായനക്കാരിൽ ജനിപ്പിക്കുന്ന പ്രതീക്ഷയ്ക്കും വലിയ സാഫല്യസിദ്ധിയില്ലാതാണിരിക്കുന്നതു്. ഇതിനുള്ള ഹേതു വളരെ വ്യക്തമാണു്. കലയുടെ കരുക്കളുമായി കഥാരചനയാരംഭിച്ച ഗ്രന്ഥകാരൻ ഒരടി മുമ്പോട്ടുവച്ചപ്പോഴേക്കും വിപ്ലവസംഘത്തെ വിമർശിക്കുവാനുള്ള വെമ്പൽ അദ്ദേഹത്തിന്റെ ഹൃദയത്തെ ഗ്രസിച്ചുകളഞ്ഞു. ആ ആവേശത്തിൽ എഴുതിപ്പോയ പല ഭാഗത്തിനും വിശേഷവിധിയായി ഒരു കലാമൂല്യം സിദ്ധിച്ചില്ലെന്നുവന്നാൽ അതു് സ്വാഭാവികമാണല്ലോ. വിപ്ലവസംഘത്തിന്റെ വിമർശകൻ കലാകാരനെ അഭിഭവിപ്പിച്ചിരിക്കുന്ന പ്രതീതി ഈ കൃതി പല സ്ഥലത്തും ജനിപ്പിക്കുന്നു.

ചുരുക്കട്ടെ. കഥാരീതിയിലാരംഭിച്ചു് നാടകച്ഛായയിൽ അവസാനിക്കുന്ന—കലപ്രധാനമായിത്തുടങ്ങി രാഷ്ട്രീയവിമർശത്തിൽ മുഴുകുന്ന—ഈ കൃതി ഒരു മണിക്കൂർ നേരത്തെ വായനയ്ക്കുണ്ടു്. വായനക്കാരെ വളരെയൊന്നും നിരാശപ്പെടുത്തുകയുമില്ല. എന്നു മാത്രം പറഞ്ഞാൽ പോരാ. വായനരസപ്രദമായിരിക്കയുംചെയ്യും.

[മൂത്തകുന്നം ആശാൻമെമ്മോറിയൽ വായനശാലയുടെ പ്രസിദ്ധീകരണപരമ്പരയിലെ ഒന്നാംപുസ്തകമാണിതു്. വില രൂ. 1]

## ഗ്രന്ഥശാലാസംഘം ഉപരക്ഷാധികാരികൾ

1. ഡാക്ടർ പി. ററി. തോമസ്, പാലാമ്പടം, കോട്ടയം.
2. ജോത്സ്യൻ കൃഷ്ണപിള്ള, തിരുവനന്തപുരം.
3. ശ്രീമതി ലക്ഷ്മിപ്പിള്ള കൊച്ചമ്മ, മാധവമന്ദിരം, തിരുവനന്തപുരം.
4. ശ്രീ. ജെ. ഈ. ഏ. പെരേര, കൊല്ലം.
5. ,, പി. സുബ്രഹ്മണ്യം, നൃതിയേറോഴ്സ്, തിരുവനന്തപുരം.
6. ,, ഇലങ്കത്തു നാരായണപിള്ള, തിരുവനന്തപുരം.
7. ,, പി. എൻ. നമ്പൂതിരി, ഇളമൺമന, തിരുവല്ല.
8. ,, ററി. വി. കൃഷ്ണയ്യർ, തിരുവനന്തപുരം.
9. ,, എൻ. രാമസ്വാമി അയ്യർ, മൂവാററുപുഴ.
10. ,, ജോർജ്ജ്തോമസ് കൊട്ടുകാപ്പള്ളി, പാലാ.
11. ,, ജോസഫ് ചാക്കോള, കോളേജ്വ്യൂ, തൃശ്ശൂർ,
12. ,, റവ: കുര്യൻ, തട്ടപ്പാറഹൗസ്, കുത്താട്ടുകുളം.
13. ,, കെ. എം. പൈലി, ഇളയിടത്തു്, നെച്ചൂർ, പിറവം.
14. ,, കെ. വാസുദേവരു്, മണലിക്കരമഠം, മേയ്ക്കാമണ്ഡപം.
15. ,, എഡിററർ, മലയാളമനോരമ ലിമിററഡ്, കോട്ടയം.

# ഗ്രന്ഥശാലാസംഘം വാർത്തകൾ

## പ്രവർത്തകസമിതി യോഗം

സംഘം പ്രവർത്തകസമിതിയോഗം മാർച്ച് 15, 21, ഏപ്രിൽ 4 എന്നീ തീയതികളിൽ കൂടുകയുണ്ടായി.

കേന്ദ്രലൈബ്രറികൾക്കുള്ള സ്പെഷ്യൽ ഗ്രാൻറ് മാർച്ച് 30-ാം തീയതിക്കകം വാങ്ങുന്നതിനുള്ള നടപടികൾ സ്വീകരിക്കുന്നതിനു തീരുമാനിച്ചു.

1950—51-ലേയ്ക്കു ലൈബ്രറികൾക്കു ഗ്രാൻറ് കൊടുക്കുന്നതിനുവേണ്ടി ഗ്രാൻറ് പരിശോധനാക്കമ്മററി തയാറാക്കിയ ഗ്രേഡേഷൻലിസ്ററും റിപ്പോർട്ടും പരിശോധിക്കുകയും വേണ്ട ഭേദഗതികളോടുകൂടി അംഗീകരിക്കുകയും ചെയ്തു.

ഇരിങ്ങാലക്കുട മഹാത്മാഗാന്ധിസ്മാരക വായനശാല, കരുനാഗപ്പള്ളി ലാലാജിസ്മാരകഗ്രന്ഥശാല വൈയ്ക്കം മുൻസിപ്പൽ ലൈബ്രറി എന്നീ ഗ്രന്ഥശാലകളെ താലൂക്കുകേന്ദ്രലൈബ്രറികളായി അംഗീകരിച്ചു.

1950-51-ലേയ്ക്കു് പ്രസ്തുത ലൈബ്രറികൾക്കു് 2000 രൂപാവീതം സ്പെഷ്യൽ ഗ്രാൻറു നൽകുന്നതിനു ശുപാർശ ചെയ്തു.

ലൈബ്രറി ഗ്രാൻറുതുക വാങ്ങുന്നതിനു വൗച്ചറിൻെറ മാതൃക അച്ചടിച്ചു് എല്ലാ ലൈബ്രറികൾക്കും അയച്ചുകൊടുക്കുന്നതിനു നിശ്ചയിച്ചു.

ഓർഗനൈസിംഗ് പ്രവർത്തനം സംബന്ധിച്ചു് സബ് കമ്മിററി തയ്യാറാക്കിയ പുനഃസംവിധാനപദ്ധതി കമ്മിററി പരിശോധിച്ചു.

ശമ്പളവും അലവൻസും ഉൾപ്പെടെ പ്രതിമാസം എഴുപതു രൂപാ പ്രതിഫലത്തിൽ ഓർഗനൈസിംഗ് ഇൻസ്പെക്ടറന്മാരെ നിയമിക്കുന്നതിനു നിശ്ചയിച്ചു.

ഇപ്പോഴുള്ള ഓർഗനൈസറന്മാരിൽ നിന്നും യോഗ്യതയുള്ളവരെ തെരഞ്ഞെടുക്കുന്നതിനും മററുള്ള താലൂക്കുകളിലേയ്ക്കു അപേക്ഷ ക്ഷണിക്കുന്നതിനും തീരുമാനിച്ചു. അപേക്ഷകർ കുറഞ്ഞതു് ഈ. എസ്സ്. എൽ. സി. പരീക്ഷ എങ്കിലും പാസ്സായിരിക്കേണ്ടതാണു്. ലൈബ്രറിപ്രവർത്തനത്തിലും വിദ്യാഭ്യാസപരവും സാമൂഹ്യസേവനപരവുമായ പ്രവർത്തനങ്ങളിൽ മുൻ പരിചയമുള്ള അപേക്ഷകർക്കു മുൻഗണന നൽകുന്നതിനും നിശ്ചയിച്ചു. 1951 മെയ് മുതൽ ഓർഗനൈസിംഗ് ഇൻസ്പെക്ടറന്മാരെ നിയമിക്കുന്നതാണു്.

## ഭരണസമിതി യോഗം

ഭരണസമിതിയോഗം മാർച്ചു് 29-ാം തീയതി കൂടി.

പുതിയ ഓർഗനൈസിംഗ് ഇൻസ്പെക്ടറന്മാർക്കു ചുരുങ്ങിയ കാലത്തെ ഒരു പരിശീലനം നൽകുന്നതിനു നിശ്ചയിച്ചു.

1951-52-ലേയ്ക്കുള്ള ബഡ്ജററ് അംഗീകരിച്ചു.

തൃശ്ശൂർ താലൂക്കു് ഓർഗനൈസറായി ശ്രീ. ഏ. നാരായണനെ നിയമിച്ചു.

## ലൈബ്രറി ഗ്രാൻറുവിഭജനവും വിതരണവും

125-ലെ 7½ മാസത്തേയ്ക്കു തിരുവിതാംകൂർ വിഭാഗത്തെ ലൈബ്രറികൾക്കു് മാത്ര

മായി ഒരു ലക്ഷം രൂപ ഗ്രാൻറനുവദിച്ചിരുന്നു. എന്നാൽ 1950-51-ലെ പൂർണ്ണവർഷത്തേയ്ക്കു് തിരുവിതാംകൂറിലേയ്ക്കും കൊച്ചിയിലേയ്ക്കുംകൂടി ഒരു ലക്ഷം രൂപയാണു ബഡ്ജററിൽ ഉൾപ്പെടുത്തിയിരുന്നതു്. ഇതിൽ ലൈബ്രറികൾക്കുള്ള ഗ്രാൻറു് 60000 രൂപയായിരുന്നു. ഈ തുക ഗ്രാൻറവിതരണത്തിനു അപര്യാപ്തമാണല്ലോ. ഓരോലൈബ്രറിയും മുൻകൊടുത്ത ഗ്രാൻറുതുകയും അതിൽ കൂടുതലും വിനിയോഗിച്ചു് പുസ്തകങ്ങൾ സംഭരിച്ചും മററും ക്രമാധികം വളർന്നിട്ടുണ്ടു്. ഇക്കാരണങ്ങൾ വിശദമാക്കി കൂടുതൽ തുക അനുവദിക്കുന്നതിനുവേണ്ടി സംഘം തുടരെത്തുടരെ നിവേദനം നടത്തിക്കൊണ്ടിരുന്നു.

16-3-51-ൽ ചീഫ്മിനിസ്റ്റർ, എഡ്യൂക്കേഷൻ മിനിസ്റ്റർ, ഫിനാൻഷ്യൽ സെക്രട്ടറി, ഗ്രന്ഥശാലാസംഘം പ്രതിനിധികളായ ശ്രീ. സി. നാരായണപിള്ള, എ. പി. ഉദയഭാനു, എൻ. കേശവപിള്ള, പി. എൻ. പണിക്കർ എന്നിവർകൂടി ഒരു കാൺഫറൻസു നടത്തുകയുണ്ടായി. സംഘം പ്രതിനിധികളുടെ ശക്തിയായ നിവേദനത്തിന്റെ ഫലമായി 40000 രൂപകൂടി ഗവമ്മെൻറു അനുവദിച്ചു. ഈ തുകയും എല്ലാ വായനശാലകൾക്കും ഗ്രേഡനുസരിച്ചു വിഭജിക്കാൻ അപര്യാപ്തമായിരുന്നു. കഴിഞ്ഞപ്രാവശ്യം നൽകിയ ഗ്രേഡനുസരിച്ചുതന്നെ മിക്ക ഗ്രന്ഥശാലകൾക്കും ഗ്രാൻറുവിഭജനം നടത്തുകയുണ്ടായി. എച്ചു്. ഗ്രേഡിനു 75 രൂപയും അതിനു ഇപ്പോൾ നല്കാൻ സാധിച്ച തുക 60 രൂപയുമാണു്. ഈ അടിസ്ഥാനത്തിൽ 120 രൂ. 180 രൂ. 240 രൂ. 300 രൂ. 360 രൂ. 425 രൂ. 500 രൂ. എന്നീ ക്രമത്തിലുള്ള ആറു ഗ്രേഡുകൾക്കും ഈ അനുപാതപ്രകാരം തുക കുറഞ്ഞിട്ടുണ്ടു്.

1950-51-ലെ ഗ്രാൻറുവിതരണം മാർച്ചു് 31-ാം തീയതിയ്ക്കകം നടന്നിരിക്കണമെന്നുള്ള നിർദ്ദേശം ലഭിക്കുകയുണ്ടായി. ഗ്രാൻറുതുക ലഭിക്കുന്നതിനു കാലതാമസം വരാതിരിക്കാൻ, സംഘത്തിന്റെ നിവേദനമനുസരിച്ചു്, രസീതിൻപ്രകാരം വായനശാലകൾക്കു തുക അയച്ചുകൊടുക്കുന്നതിനു ഗവർമ്മെൻറു് അനുവദിച്ചു.

രസീതിന്റെ മാതൃക സംഘത്തിൽ നിന്നും അച്ചടിച്ചു് വായനശാലകൾക്കു അയച്ചുകൊടുക്കുകയും, വായനശാലാസെക്രട്ടറിമാർ ആരസീതുകൾ പൂരിപ്പിച്ചു സംഘത്തിലേയ്ക്കു് അയയ്ക്കുകയുംചെയ്തു. സംഘം ജനറൽ സെക്രട്ടറി കൗണ്ടർസൈൻചെയ്തു് രസീതുകൾ എഡ്യൂക്കേഷൻ ഡയറക്ടരെ ഏല്പിക്കുകയും ഡയറക്ടർ രസീതു് അനുസരിച്ചുള്ള തുക മണിയാർഡറായും ബാങ്ക്ഡ്രാഫ്ററായും അതതു വായനശാലകൾക്കു അയച്ചുകൊടുക്കുകയും ചെയ്തിട്ടുണ്ടു്.

## ഗവർമ്മെൻറു പ്രൊസീഡിംഗ്സ്

എഡ്യൂക്കേഷൻ ഡിപ്പാർട്ടമെൻറിന്റെ അധീനതയിൽ കൊച്ചീവിഭാഗത്തിലുള്ള സക്കാർ ഗ്രാമീണവായനശാലകളും, വില്ലേജ് പഞ്ചായത്തു ഡിപ്പാർട്ടമെൻറിന്റെ കീഴിൽ പ്രവത്തനം നടത്തിവരുന്ന ഗ്രന്ഥശാലകളും മേലാൽ തിരു-കൊച്ചി ഗ്രന്ഥശാലാസംഘത്തിന്റെ മേൽനോട്ടത്തിൽ പ്രവത്തനം നടത്തുന്നതിനു ഗവർമ്മെൻറു ഉത്തരവായിരിക്കുന്നു.

# ഗ്രന്ഥശാലാവാർത്തകൾ

### പബ്ളിക് ലൈബ്രറി, ഒളതല

6-2-51-ൽ ശ്രീ. കെ, സി. കുട്ടന്റെ അദ്ധ്യക്ഷതയിൽകൂടിയ പൊതുയോഗത്തിൽ വച്ചു് പ്രസ്തുത വായനശാല ഉൽഘാടനം ചെയ്യപ്പെട്ടു. ശ്രീ. കെ. എൻ. ഗംഗാധരൻനായർ, കെ. ആർ. ദാമോദരൻ, പി. എൻ. രാമൻകുട്ടി, ആർ. മാധവപ്പിള്ള എന്നിവർ പ്രസംഗിച്ചു.

### നേതാജി ഗ്രന്ഥശാല
### കരയ്ക്കുണ്ണി

പ്രസ്തുത വായനശാലയുടെ എട്ടാമതു വാർഷികയോഗം 10-2-51-ൽ ശ്രീ. ജി. രാമൻപിള്ളയുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. ജി. രാമൻപിള്ള പ്രസിഡൻറായും കെ. ജി. രാഘവൻപിള്ള സെക്രട്ടറിയായും ആർ. വാസുദേവൻ നായർ ഖജാൻജിയായും, അബ്ദുൽറഷീദ് ലൈബ്രേറിയനായും 11 പേരുൾപ്പെട്ട ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

വായനശാലയ്ക്കു കെട്ടിടം പണിയുന്നതിനു ശ്രീ. കെ. ഗോവിന്ദപ്പിള്ള 50രൂപാ വാഗ്ദാനംചെയ്തു.

### ഗ്രന്ഥശാലാപ്രതിനിധിസമ്മേളനം

മുകുന്ദപുരം താലൂക്കിലെ ഗ്രന്ഥശാലാപ്രതിനിധികളുടെ ഒരു യോഗം 1951 ഫെബ്രുവരി 10-ാം തീയതി ഇരിങ്ങാലക്കുട മഹാത്മാഗാന്ധി ലൈബ്രറിയിൽ വച്ചു് ശ്രീ. ടി. നാരായണമേനോൻ ബി. ഏ. എൽ. ററി.- യുടെ അദ്ധ്യക്ഷതയിൽ കൂടി. 28 പ്രതിനിധികളും ഗ്രന്ഥശാലാസംഘം ജനറൽസെക്രട്ടറി ശ്രീ. പി. എൻ. പണിക്കരും ഭരണസമതിഅംഗം ശ്രീ. എം. കെ. മേനോൻ എം. എൽ. ഏ.-യും യോഗത്തിൽ സംബന്ധിച്ചിരുന്നു. ഗ്രന്ഥശാലാപ്രവർത്തനത്തെപ്പററിയും അതിന്റെ സാദ്ധ്യതകളെക്കുറിച്ചും ശ്രീ. പി. എൻ. പണിക്കരും ശ്രീ. എം. കെ. മേനോനും പ്രസംഗിക്കുകയുണ്ടായി. 10 അംഗങ്ങളുള്ള ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

അന്നുതന്നെ കമ്മററിയുടെ ഒരു യോഗം പ്രസിഡൻറ് ശ്രീ. ടി. നാരായണമേനോന്റെ അദ്ധ്യക്ഷതയിൽകൂടുകയുണ്ടായി.

### വിജ്ഞാനധാരാ പൊതുജന ഗ്രന്ഥശാല, വട്ടതല,
### മററത്തിൽഭാഗം

അതുക്കുററിക്കു കിഴക്കുവശം വട്ടതല ബോട്ടുജട്ടിക്കു സമീപമായി ആരംഭിച്ചിരിക്കുന്ന ഈ വായനശാലയുടെ ഉത്ഘാടനം ശ്രീ. എൻ. കുഞ്ഞുരാമന്റെ അദ്ധ്യക്ഷതയിൽ 4—1—51-ൽ കൂടിയ പൊതുയോഗത്തിൽവച്ചു് മുഖ്യമന്ത്രി ശ്രീ. ടി. കെ. നാരായണപിള്ള നിർവ്വഹിച്ചിരിക്കുന്നു.

പ്രസ്തുത വായനശാലയുടെ ഒരു പൊതുയോഗം ജനുവരി 21-ാം തീയതി ശ്രീ. ആർ. മാധവപ്പിള്ളയുടെ അദ്ധ്യക്ഷതയിൽ കൂടി 9 അംഗങ്ങളുള്ള ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

### ദേശസേവിനി വായനശാല
### കളരിക്കൽ ഭാഗം

പൊതുസമ്മേളനം 19-ാം തീയതി ഗ്രന്ഥശാലാസംഘം ജനറൽ സെക്രട്ടറി ശ്രീ.

പി. എൻ. പണിക്കരുടെ അദ്ധ്യക്ഷതയിൽ നടത്തി. ശ്രീ. ആർ. മാധവപ്പിള്ള സമ്മേളനം ഉത്ഘാടനം ചെയ്തു. ശ്രീ. കെ. ആർ. നാരായണൻ, പി. ഏ. പരമേശ്വരൻനായർ, വി. ഡി. ശേണായി ബി. ഏ. ബി. എൽ. എന്നിവർ പ്രസംഗിച്ചു.

### യങ്ങ്മെൻസ് ലൈബ്രറി
### പാണാവള്ളി

ഈ വായനശാലയുടെ വാർഷികസമ്മേളനം ഡിസംബർ 24-ാംതീയതി ഗ്രന്ഥശാലാസംഘം ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കരുടെ അദ്ധ്യക്ഷതയിൽ നടത്തി. ഓർഗനൈസർ, ശ്രീ. ആർ. മാധവപ്പിള്ള പ്രസംഗിച്ചു. പുതിയ ഒരു പ്രവർത്തകസമിതിയേയും തെരഞ്ഞെടുക്കുകയുണ്ടായി.

### എസ്സ്. എൻ. പി. എസ്സ്.
### വായനശാല, പായകാട്.

പ്രസ്തുത വായനശാലയുടെ വാർഷിക പൊതുയോഗം നവംബർ 26-ാം തീയതി ശ്രീ. പി. കെ. രാമൻ എം. എൽ. ഏ. യുടെ അദ്ധ്യക്ഷതയിൽക്കൂടി. ശ്രീ. ആർ. മാധവപ്പിള്ള, കെ. എൻ. ഗംഗാധരൻ നായർ എന്നിവർ പ്രസംഗിച്ചു. ശ്രീ. പി. കെ. രാമൻ എം. എൽ. ഏ. പ്രസിഡൻറായി ഒരു പ്രവർത്തകകമ്മിററിയെ തെരഞ്ഞെടുത്തു.

### സർക്കാർ ഗ്രാമീണവായനശാല
### കൊണ്ടാഴി

ഒരു പൊതുയോഗം 16—1--51-ൽ ശ്രീ. എസ്സ്. ചെട്ടിയാരുടെ അദ്ധ്യക്ഷതയിൽക്കൂടി. കമ്മററി അംഗങ്ങളുടെ എണ്ണം ഏഴായി വർദ്ധിപ്പിച്ചു. ശ്രീ. എസ്സ്. ചെട്ടിയാരെ പ്രസിഡൻറായും കെ. ടി. ചാക്കോയെ സെക്രട്ടറിയായും ചന്ദ്രശേഖരൻ നായരെ ലൈബ്രേറിയനായും തെരഞ്ഞെടുത്തു. വാർഷികയോഗവും അതിനോടനുബന്ധിച്ചു് ഒരു പ്രദർശനവും നടത്തുന്നതിനു നിശ്ചയിച്ചു.

### എസ്. എൻ. എം. ലൈബ്രറി
### കുളത്തൂർ

പ്രസ്തുത വായനശാലയുടെ ആഭിമുഖ്യത്തിൽ ഒരു വിശേഷാൽ യോഗം കൂടി സർദാർ പട്ടേലിൻെറ ദേഹവിയോഗത്തിൽ അനുശോചനം രേഖപ്പെടുത്തിയിരിക്കുന്നു.

### സർക്കാർ ഗ്രാമീണ വായനശാല
### തിരുവില്വാമല

ഒരു വിശേഷാൽ യോഗം വൃശ്ചികം 30-ാം തീയതി ശ്രീ. കെ. ജി. ഉണ്ണിയുടെ അദ്ധ്യക്ഷതയിൽ കൂടി. ഗ്രന്ഥശാലാസംഘം ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ ഒരു പ്രസംഗം ചെയ്തു. ഓർഗനൈസർ ശ്രീ. കെ. വി. കുമാരനും യോഗത്തിൽ സംബന്ധിച്ചിരുന്നു. ശ്രീ കെ. ജി. ഉണ്ണിനായർ പ്രസിഡൻറായും, ശ്രീ. വി. കെ. കുട്ടികൃഷ്ണൻ സെക്രട്ടറിയായും ഏഴുപേരുൾപ്പെട്ട ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

### ശ്രീ ചിത്തിരതിരുനാൾ ഗ്രന്ഥശാല
### ചോരനാട്

രണ്ടാമത്തെ വാർഷികസമ്മേളനം ഡിസംബർ 24-ാം തീയതി ശ്രീ. കെ. ഗോവിന്ദൻ നായർ ബി. ഏ. എൽ. റി.-യുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. പി. ഓ. തോമസ് വൈദ്യൻ, അബ്ദുൽഖാദർ പി. എൻ. മുരളി, ശ്രീമതി മാധുരിമുരളി, പി. മാധവൻപിള്ള എന്നിവർ പ്രസംഗിച്ചു

### ഗ്രന്ഥശാലാസംയോജനം

വാകത്താനം യൂണിയൻക്ലബ്ബും, കോസ്മോപോളിററൻ ക്ലബ്ബുംകൂടി സംയോജിപ്പിച്ച് "ദി പ്രൊഗ്രസീവ് ക്ലബ്ബ് ലൈബ്രറി & റീഡിംഗ്റൂം, വാകത്താനം" എന്ന പേരിൽ പ്രവത്തനം ആരംഭിച്ചിരിക്കുന്നു. ശ്രീ. തോമസ് കൊണ്ടോടി പ്രസിഡൻറായും, ഏ. എൻ. പങ്കജാക്ഷൻ സെക്രട്ടറിയുമായുള്ള ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

### പബ്ലിക് ലൈബ്രറി & റീഡിംഗ് റൂം, വാളക്കോട്ട്

ഒരു പൊതുയോഗം 31-12-50-ൽ സ്ഥിരംപ്രസിഡൻറിൻെറ അദ്ധ്യക്ഷതയിൽകൂടി. വാഷികവരി പിരിച്ചെടുക്കുന്നതിനു ഒരു സ്പെഷ്യൽ കമ്മററിയെ തെരഞ്ഞെടുത്തു. കമ്മററിയിൽ ഒഴിവുവന്ന സ്ഥാനത്തേയ്ക്കു അംഗങ്ങളെ നിയമിച്ചു.

### ഗ്രാമസ്വരാജ് പബ്ലിക്ക് ലൈബ്രറി, കടയിനിക്കാട്ട്.

ഈ വായനശാലയുടെ രണ്ടാമത്തെ വാർഷികസമ്മേളനം ഡിസംബർ 31-ാംതീയതി കൊണ്ടാടി. ശ്രീ. കെ. എൻ. നീലകണ്ഠപ്പിള്ളയുടെ അദ്ധ്യക്ഷതയിൽ യുവജനസമ്മേളനം നടത്തി. ശ്രീ. ജി. ജനാർദ്ദനക്കുറുപ്പ് പ്രസംഗിച്ചു.

ചീഫ് മിനിസ്റ്റർ ശ്രീ.ടി. കെ. നാരായണപിള്ള അവർകളുടെ അദ്ധ്യക്ഷതയിൽ വാർഷികസമ്മേളനമാരംഭിച്ചു. വ്യവസായമന്ത്രി ശ്രീ. എൻ. കുഞ്ഞുരാമൻ സമ്മേളനം ഉദ്ഘാടനം ചെയ്തു. ശ്രീ. പി. വി. ഉലഹന്നാൻ മാപ്പിള, പി. എൻ. പണിക്കർ എന്നിവർ പ്രസംഗിച്ചു. സമ്മേളനത്തിൽ ഉച്ചഭാഷിണിയും ഘടിപ്പിച്ചിരുന്നു. രാത്രി 'പാവങ്ങൾ' എന്ന സംഗീതനാടകവുംനടത്തുകയുണ്ടായി.

### നേതാജി മെമ്മോറിയൽ ലൈബ്രറി, പാളയംകുന്ന്

ഒരു വിശേഷാൽ പൊതുയോഗം ഡിസംബർ 26—ാം തീയതികൂടി. ശ്രീ. എസ്സ്. കൃഷ്ണപിള്ള പ്രസിഡൻറായും ശ്രീ. ജി. ശ്രീധരൻവൈദ്യൻ സെക്രട്ടറിയായും ശ്രീ. കെ. ആറുമുഖംചെട്ടിയാർ ഖജാൻജിയായും ഉള്ള ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

### യുവജനസമാജം വായനശാല പൂജപ്പുര

പ്രസ്തുത ഗ്രന്ഥശാലയുടെ രണ്ടാമത്തെ വാഷികയോഗം 31—12—50-ൽ രാജ്യസേവാപ്രവീണ ജി. പരമേശ്വരൻപിള്ള അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തി. ശ്രീ. കൈനിക്കര കുമാരപിള്ള എം. ജി. കേശവപിള്ള എന്നിവർ പ്രസംഗിച്ചു. ശ്രീ. എസ്സ്. വേലായുധൻപിള്ള പ്രസിഡൻറായും ശ്രീ. ആർ. മാധവൻനായർ സെക്രട്ടറിയായും ശ്രീ. കെ. ഗോപാലൻനായർ ഖജാൻജിയായും ശ്രീ. കെ. പി. വാസുദേവൻനായർ ലൈബ്രേറിയനായും പതിനൊന്നു അംഗങ്ങൾ ഉൾപ്പെട്ട ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

വായനശാലാംഗങ്ങൾ 'പിൻതിരിപ്പൻ' എന്ന പ്രഹസനം അഭിനയിക്കുകയുണ്ടായി.

### നേതാജി ഗ്രന്ഥശാല വയനാത്തുകാരാണ്മ

ഒരു പ്രചരണയോഗം മകരം 8—ാം തീയതി കൊററിനാട്ട് ശ്രീ. നാരായണപിള്ളയുടെ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. കെ. കൊച്ചുരാമൻപിള്ള (ഓർഗനൈസർ), ശിവരാമപിള്ള, മഠത്തിൽ ഗോവിന്ദപ്പിള്ള എന്നിവർ പ്രസംഗിച്ചു.

## പബ്ളിക് ലൈബ്രറി, വേങ്ങൂർ

ഒരു വിശേഷാൽ പൊതുയോഗം ശ്രീ. പി.വി. ഗീവറുഗീസ് ബി. എ.യുടെ അദ്ധ്യക്ഷതയിൽകൂടി വരവുചെലവു കണക്കുകൾ അംഗീകരിച്ചു.

## വൈ. എം. വി. എ. ഗ്രന്ഥശാല
### പന്തലത്താഴം

ഈ വായനശാലയുടെ ഒരു പൊതുയോഗം ഡിസംബർ 24—ാം തീയതി ശ്രീ. കെ. വെല്ലപ്പൻപിള്ളയുടെ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. കെ. വെല്ലപ്പൻപിള്ള പ്രസിഡൻറായും ശ്രീ. വി. ഗോപാലപിള്ള വൈസ്പ്രസിഡൻറായും, വി. വെല്ലപ്പൻപിള്ള സെക്രട്ടറിയായും ശ്രീ. വി. ജനാർദ്ദനൻപിള്ള ജോയിൻറ്സെക്രട്ടറിയായുമുള്ള ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

## ശ്രീ ചിത്രവിലാസ് ഗ്രന്ഥശാല
### ആരുവാമൊഴി

ഒരു പൊതുയോഗം ജനുവരി 19—ാം തീയതി ശ്രീ. എൻ. അഗസ്ത്യലിംഗംപിള്ളയുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. എൻ. അഗസ്ത്യലിംഗംപിള്ള പ്രസിഡൻറായും ശ്രീ. കെ. രാമകൃഷ്ണനാചാരി സെക്രട്ടറിയായും ശ്രീ. എം. ഷണ്മുഖംപിള്ള ജോയിൻറ് സെക്രട്ടറിയായും പതിനൊന്നു പേരുൾപ്പെട്ട ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

## എസ്സ്. എൻ. ഡി. പി. വൈ. എം. എ. റീഡിംഗ് റൂം
### ചെട്ടികാട്ട്

ജനുവരി 26—ാം തീയതി കൂടിയ വർഷിക സമ്മേളനത്തിൽവച്ച് ശ്രീ. ററി. കെ. ദിവാകരൻ പ്രസിഡൻറായും. വി. പി. വേലായുധൻ സെക്രട്ടറിയായും എൻ. പി. ബലരാമൻ ഖജാൻജിയായും 9 പേരുൾപ്പെട്ട ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

## സൺഡേസ്ക്കൂൾ മെമ്മോറിയൽ ജയദായിനി വായനശാല
### കോട്ടുക്കോണം

പ്രസ്തുത വായനശാലയുടെ പ്രഥമ വാർഷികസമ്മേളനം ഡിസംബർ 31—ാം നു ശ്രീ. ഡി. സഹായദാസിൻെറ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. രസജ്ഞൻ പ്രസംഗിക്കുകയുണ്ടായി.

## ദി പ്രകാശ് ലൈബ്രറി
### അഞ്ചൽ

ഈ വായനശാലയുടെ ഒന്നാമത്തു വാർഷികയോഗം ഫെബ്രുവരി 16, 17 ഈ തീയതികളിൽ നടത്തുകയുണ്ടി. 17—ാം തീയതി ശ്രീ. കെ. ഗോവിന്ദൻനായർ ബി. എ. എൽ. ററി. യുടെ അദ്ധ്യക്ഷതയിൽ പൊതുയോഗംകൂടി. ശ്രീ. പി. ഓ. തോമസ് വൈദ്യൻ, എ. കെ. നാരായണൻനായർ (ലൈബ്രറി ഓർഗനൈസർ) പി. ഇബ്രാഹിംകുട്ടി എന്നിവർ പ്രസംഗിച്ചു. ശ്രീ. കെ. കെ. വാദ്ധ്യാരുടെ കഥാകാലക്ഷേപവും ഉണ്ടായിരുന്നു.

## സുഭാഷ് സ്മാരകഗ്രന്ഥശാല
### അഴീക്കൽ

പ്രസ്തുത വായനശാലയുടെ ഒരു വിശേഷാൽ സമ്മേളനം 1126 കുംഭം 5—ാം തീയതി പണ്ഡിററ് ശ്രീ. കെ. കെ. പണിക്കരുടെ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. കെ. കൃഷ്ണൻകുട്ടി, പുത്തൂർ സുകുമാരൻ, എൻ. പി. പുതുമണ്ണേൽ, ശ്രീമതി അരുന്ധതീദേവി എന്നിവർ പ്രസംഗിച്ചു.

## കെ. സി. വൈ. എം. ലൈബ്രറി ചെമ്പിളാവ്

ഈ വായനശാലയുടെ 15-ാമത്തു വാർഷികയോഗം ജനുവരി 28-ാം തീയതി ഗ്രന്ഥശാലാസംഘം ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കരുടെ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. ഏ. എൻ. ഗോപാലകൃഷ്ണപിള്ള ബി. എസ്സ്സി., വേളൂർ കൃഷ്ണൻകുട്ടി, വെട്ടൂർ രാമൻനായർ (ലൈബ്രറി ഓർഗനൈസർ) എന്നിവർ പ്രസംഗിച്ചു. രാത്രി "വെണ്ണിലാവു്" എന്ന ഗദ്യനാടകം വായനശാലാംഗങ്ങൾ അഭിനയിക്കുകയുണ്ടായി.

## ദേശസേവിനിഗ്രന്ഥശാല കാപ്പിൽമേക്കു്-ഓച്ചിറ

പ്രസ്തുത വായനശാലയുടെ വാർഷിക സമ്മേളനം ജനുവരി 11-ാം തീയതി ശ്രീ എസ്സ്. കുഞ്ഞുപിള്ള ബി. ഏ. എൽ. റി.-യുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീമതി മുതുകുളം പാർവ്വതിയമ്മ, ശ്രീ. കെ. വേലായുധൻനായർ ബി. ഏ. ബി. എൽ., നീലവന ആർ. മാധവൻനായർ, കെ. കൊച്ചുരാമൻപിള്ള എന്നിവർ പ്രസംഗിച്ചു. സമ്മേളനം അവസാനിക്കുന്നതിനു മുമ്പായി ശ്രീ. വി. ഗംഗാധരൻ എം. എൽ. ഏ. ഹാജരാകുകയും അനന്തരനടപടികൾ അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ തുടരുകയുമുണ്ടായി.

## വിജ്ഞാനപ്രദായിനി വായനശാല തേവലക്കര

പ്രസ്തുത വായനശാലയുടെ ഉൽഘാടനം ഫെബ്രുവരി 10-ാം തീയതി ദിവ്യശ്രീ മാത്യൂസ് മാർ അത്താനാസ്സ്യോസ് സഫ്രഗൻ മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുയോഗത്തിൽവച്ചു നിർവ്വഹിച്ചിരിക്കുന്നു. ശ്രീ. കെ. കൊച്ചുരാമൻപിള്ള, സനാതനൻനായർ ബി.എസ്സ് സി. റി. ഓ. കോശി വൈദ്യൻ ബി.ഡി. എന്നിവർ പ്രസംഗിക്കുകയുണ്ടായി.

## ചങ്ങമ്പുഴ സ്മാരകവായനശാല തിരുവാണിയൂർ

ഫെബ്രുവരി 18-ാം തീയതി കമ്മററി കൂടി ജനറൽ സെക്രട്ടറിയായി ശ്രീ. സി. എൻ. നാരായണൻ കർത്താവിനേയും ജോയിൻറ് സെക്രട്ടറിയായി ശ്രീ. പി. എൻ. പ്രഭാകരൻനായരേയും തെരഞ്ഞെടുത്തു.

## ദേശസേവിനി ഗ്രന്ഥശാല ചെന്തപ്പൂരു്

പ്രസ്തുത വായനശാലയുടെ ഒരു സക്ക്ലേഷൻ ബ്രാഞ്ച് സ്ഥാപിക്കുന്നതിനു ജനുവരി 21-ാം തീയതി ശ്രീ. കെ. ഗോവിന്ദപ്പിള്ളയുടെ അദ്ധ്യക്ഷതയിൽ പൊതുയോഗംകൂടി. ഓർഗനൈസർ ശ്രീ. ജെ. രാജഗോപാലൻനായർ ബ്രാഞ്ച് ഉൽഘാടനംചെയ്തു. ശ്രീ. ഭാസ്കരൻനായർ പ്രസംഗിക്കുകയുണ്ടായി.

## വൈ. എം. ഏ. ഗ്രന്ഥശാല കലവൂർ

ഗ്രന്ഥശാലയുടെ ഒരു വിശേഷാൽ യോഗം ശ്രീ. വി. കൃഷ്ണക്കുറുപ്പിന്റെ അദ്ധ്യക്ഷതയിൽ ഫെബ്രുവരി 25-ാം തീയതി കൂടി. വായനശാലയെ കേന്ദ്രമാക്കി ഒരു വിവിധോദ്ദേശ സഹകരണസംഘം സ്ഥാപിക്കുന്നതിന് അഞ്ചുപേരടങ്ങിയ ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

## സക്കാർ ഗ്രാമീണവായനശാല കീച്ചേരി

ഈ വായനശാലയുടെ വാർഷികയോഗം ഫെബ്രുവരി 22-ാം തീയതി ശ്രീ. പി.

സി. പരമേശ്വരൻ നമ്പൂതിരിപ്പാട്ട് ബി. എ. ബി. ടി. യുടെ അദ്ധ്യക്ഷതയിൽകൂടി. വായനശാലയുടെ ധനശേഖരാർത്ഥം ശ്രീ. ജോസഫ് കൈമാപറമ്പൻെറ ഹരികഥാ കാലക്ഷേപവും ഉണ്ടായിരുന്നു.

### മഹാത്മജി സ്മാരകഗ്രന്ഥശാല
### പറയകടവ്

പ്രസ്തുത ഗ്രന്ഥശാലയുടെ ഒരു വിശേഷാൽ യോഗം മകരം 22-ാം തീയതി ശ്രീ. സി. കെ. മാത്യു ബി. എ. എൽ. ററി. യുടെ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. കെ. ഗോപാലകൃഷ്ണപിള്ള, കെ. കമലം, കെ. കൊച്ചുരാമൻപിള്ള എന്നിവർ പ്രസംഗിച്ചു. കെട്ടിടം പണിക്കു സംഭാവന സ്വീകരിക്കുന്നതിനും മററുമായി ഏഴുപേരടങ്ങിയ ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

### ലൈബ്രറി & റീഡിംഗ്റൂം
### പിരാക്കോട്ട്

ഒരു വിശേഷാൽ പൊതുയോഗം മാർച്ചു 4-ാംതീയതി ശ്രീ. എൻ. ശാമുവലിൻെറ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. ജി. ചെല്ലയ്യ, കെ. നാരായണൻനായർ, രാമൻനായർ എന്നിവർ പ്രസംഗിച്ചു. ശ്രീ. എൻ. ശാമുവൽ പ്രസിഡൻറായും കെ. നാരായണൻനായർ സെക്രട്ടറിയായും 15 പേരുൾപ്പെട്ട ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

### ദേശസേവാസംഘം വായനശാല
### ഗ്രന്ഥശാല

പ്രസ്തുത വായനശാലയുടെ പ്രഥമവാർഷികയോഗം ഫെബ്റുവരി 8-ാം തീയതി ശ്രീ. കെ. മാധവൻപിള്ള ബി. എസ്സ്. സി. ബി. ററി. യുടെ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. കെ. കൊച്ചുകൃഷ്ണൻനായർ, കെ. ബർണബാസ്, ബി. എസ്സ്. കുമാർ, എം. രാഘവൻനായർ, ആർ. വാസുദേവൻനായർ എന്നിവർ പ്രസംഗിച്ചു.

### മുഹമ്മദു അബ്ദുറഹിമാൻ
### മെമ്മോറിയൽ ലൈബ്രറി
### എറിയാട്ട്

ഈ വായനശാലയുടെ ഒരു പൊതുയോഗം ഫെബ്റുവരി 24-ാം തീയതി ശ്രീമതി ജെ. തങ്കത്തിൻെറ അദ്ധ്യക്ഷതയിൽകൂടി. ഡാക്ടർ കെ. കെ. മമ്മട്ടി പ്രസിഡൻറായും എ. കെ. കൊച്ചുണ്ണി സെക്രട്ടറിയായും 9 പേരടങ്ങിയ ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

### ഗ്രാമീണവായനശാല
### നായത്തോട്ട്

മാർച്ച് 4-ാം തീയതി സ്ഥിരം പ്രസിഡൻറിൻെറ അദ്ധ്യക്ഷതയിൽ പൊതുയോഗംകൂടി ഒരു കൈയ്യെഴുത്തുമാസിക നടത്തുന്നതിനും ഹിന്ദിക്ലാസ്സ് ആരംഭിക്കുന്നതിനും നിശ്ചയം ചെയ്തു.

### ജയ്ഹിന്ദ് പബ്ളിക് ലൈബ്രറി
### ഉഴവൂർ

പ്രസ്തുത വായനശാലയുടെ പ്രഥമവാർഷികയോഗം മാർച്ച് 4-ാം തീയതി റവ: ഫാദർ എബ്രഹാം വടക്കേലിൻെറ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. ററി. എസ്സ്. ശ്രീധരൻനായർ ബി. എസ്സ്. സി, എൻ. ഗോവിന്ദനുണ്ണി എം. എ. ബി. എൽ., വെട്ടൂർ എസ്സ്. രാമൻനായർ എന്നിവർ പ്രസംഗിച്ചു.

'സ്ത്രീധനം' എന്ന ഗദ്യനാടകം വായനശാലാംഗങ്ങൾ അഭിനയിക്കുകയുണ്ടായി.

## യൂണിയൻ വാർത്തകൾ

**പത്തനാപുരം താലൂക്ക യൂണിയൻ**

പ്രസ്തുത ഗ്രന്ഥശാലായൂണിയൻെറ നാലാമത്തെ കമ്മിററിയോഗം 1—10—50-ൽ ശ്രീ. കെ. ഗോവിന്ദൻനായർ ബി. എ. എൽ. ററി. യുടെ അദ്ധ്യക്ഷതയിൽകൂടി വരവു ചെലവു കണക്കുകൾ അംഗീകരിച്ചു. ഏക്കരക്കോണം, പാണ്ടിത്തിട്ട എന്നീ പബ്ളിക് ലൈബ്രറികൾക്കു യൂണിയനിൽ അംഗത്വം നല്കുന്നതിനും നിശ്ചയിച്ചു.

**നെയ്യാററിൻകരത്താലൂക്ക യൂണിയൻ**

യൂണിയൻെറ ഒരു പൊതുയോഗം ഒക്ടോബർ 1-ാം തീയതി ശ്രീ. എ. പി. നായരുടെ അദ്ധ്യക്ഷതയിൽകൂടി. 350 രൂപ വരവും ചെലവും ഉൾക്കൊള്ളുന്ന 126-ലെ ബഡ്ജററ് യോഗം അംഗീകരിച്ചു. കേന്ദ്ര ലൈബ്രറി സ്ഥാപനത്തെക്കുറിച്ചു പര്യാലോചിച്ചു. 125-ലെ 7½ മാസത്തേയ്ക്കു അനുവദിച്ചിട്ടുള്ള ഗ്രാൻറവിവരം സെക്രട്ടറി ശ്രീ. ജെ. കേശവൻ യോഗത്തിൽ പ്രസ്താവിച്ചുകൊണ്ട്, മുൻകൊല്ലത്തേക്കാൾ കൂടുതൽ ലൈബ്രറികൾക്കു ഗ്രാൻറവിതരണം നടത്തിയതിൽ ഗ്രഡേഷൻ കമ്മിററിയെ അഭിനന്ദിച്ചു. ശ്രീ. പി. മാധവൻപിള്ള യോഗത്തിൽ പ്രസംഗിക്കുകയും ചെയ്തു.

10—9—50-ൽ യൂണിയൻെറ ഒരു കമ്മിററിയും കൂടീട്ടുണ്ട്.

## അംഗഗ്രന്ഥശാലകൾ

(തുടർച്ച)

1035—ആശാൻ സ്മാരക മേജർ ഗ്രാമീണവായനശാല, എളങ്കുന്നപ്പുഴ, ഓച്ചന്തുരുത്ത്.
1036—വില്ലേജ് ലൈബ്രറി & റീഡിംഗ്റൂം, വടകരപ്പതി, കോഴിപ്പാറ.
1037—വില്ലേജ് ലൈബ്രറി & റീഡിംഗ്റൂം, കൊഴിഞ്ഞാംപാറ.
1038—വില്ലേജ് ലൈബ്രറി & റീഡിംഗ്റൂം, വെളിയോടി, ചിററൂർ.
1039—യൂണിയൻ ലൈബ്രറി & റീഡിംഗ്റൂം, അയിലൂർ.
1040—വാളകം പബ്ളിക് ലൈബ്രറി, വാളകം.
1041—മരങ്ങാട്ടുകോണം യുവജനസമാജം ഗ്രന്ഥശാല, വാളകം.
1042—സെൻറ് അഗസ്റ്റീൻസ് റീഡിംഗ്റൂം, & ലൈബ്രറി, മുരുക്കുംപുഴ.
1043—മഹാത്മാ ലൈബ്രറി & റീഡിംഗ്റൂം, അഴീക്കൽ, ഓച്ചന്തുരുത്ത്.
1044—വില്ലേജ് ലൈബ്രറി & റീഡിംഗ്റൂം, പുതൂർ, കൊഴിഞ്ഞാംപാറ.
1045—ദേശാഭിവർദ്ധിനി ലൈബ്രറി & റീഡിംഗ്റൂം, ആനിക്കാട്ട്, വാഴൂർ.
1046—ശ്രീജ്ഞാനോദയസംഘം ഗ്രന്ഥശാല, പേരേററിൽ, ആററിങ്ങൽ.
1047—റിപ്പബ്ളിക് ഗ്രന്ഥശാല, അണ്ടൂർകോണം. പോത്തൻകോട്ട്.
1048—പത്മവിലാസം ഗ്രന്ഥശാല, കാര്യവട്ടം, കഴക്കൂട്ടം,
1049—പബ്ളിക് ലൈബ്രറി & റീഡിംഗ്റൂം, പാണ്ടിത്തിട്ട, കുന്നിക്കോട്ട്.
1050—വില്ലേജ് ലൈബ്രറി & റീഡിംഗ്റൂം, അഴിക്കോട്ട്,

1051—ചേന്നമത്തു കളരി ഗ്രന്ഥാലയം, കിഴക്കുംമുറി, ചേർത്തല,

1052—എസ്സ്. എൻ. ഡി. പി. ലൈബ്രറി & റീഡിംഗ്റൂം, മട്ടാഞ്ചേരി.

1053—മഹാത്മജി മെമ്മോറിയൽ ലൈബ്രറി & റീഡിംഗ് ക്ലബ്ബ്, ചാത്തനിക്കാട്ട്, പള്ളം.

1054—മഹാത്മജി സ്മാരകവായനശാല, കുട്ടംപേരൂർ, മാന്നാർ.

1055—ആസാദ് ലൈബ്രറി & റീഡിംഗ്റൂം, കോട്ടാർ.

1056—ദേശസേവിനി ഗ്രന്ഥശാല, കല്ലറ, കൈപ്പുഴ.

1057—സർക്കാർ ഗ്രാമീണ വായനശാല, അന്നനാട്ട്, ചാലക്കുടി.

1058—വില്ലേജ് ലൈബ്രറി & റീഡിംഗ്റൂം, വടക്കുംഭാഗം, മാള.

(തുടരും)

# അഭിപ്രായത്തിനു വന്നിട്ടുള്ള പുസ്തകങ്ങളുടെ ലിസ്റ്റ്

| നമ്പർ. | പേരു്. | ഗ്രന്ഥകർത്താവു്. | വില. രൂ. | ണ. | സ. |
|---|---|---|---|---|---|
| 1. | മന്ത്രിയുടെ മകൻ. | എൻ. ശ്രീ നാരായണപിള്ള | 1 | 0 | 0 |
| 2. | ചങ്ങമ്പുഴസ്മാരകഗ്രന്ഥം | ചങ്ങമ്പുഴ അക്കാഡമി, ഇടപ്പള്ളി | 1 | 12 | 0 |
| 3. | ആർക്കുവേണ്ടി? | പി. കേശവദേവു് | 1 | 0 | 0 |
| 4. | സത്യഗ്രഹവിപ്ലവം | സ്റ്റുഡൻറ്സ് കാൺസ്ട്രക്റ്റീവ് വർക്കേഴ്സ് അസോസിയേഷൻ തിരുവനന്തപുരം | 0 | 8 | 0 |
| 5. | മുന്നണിയിലേയ്ക്കു് | എൻ. ആർ. കുറുപ്പു് | 0 | 12 | 0 |
| 6. | നവഭാരതപഞ്ചാംഗം | കേരള അസ്ട്രോളജിക്കൽ സൊസൈററി, ആലപ്പുഴ | 1 | 0 | 0 |
| 7. | അന്നായും കാറലും | പരി: ഇ. കെ. ദിവാകരൻ പോററി | 1 | 0 | 0 |
| 8. | പെൺബുദ്ധി | കെ. സരസ്വതിയമ്മ | 1 | 8 | 0 |
| 9. | അന്തരഞ്ജനം | എൻ. കൃഷ്ണപിള്ള | 1 | 8 | 0 |
| 10. | കൊന്തയും പൂണൂലും | വയലാർ രാമവർമ്മ | 1 | 4 | 0 |
| 11. | കുറേക്കൂടി | എൻ. വി. കൃഷ്ണവാര്യർ | 1 | 4 | 0 |
| 12. | നവാതിഥി | ജി. ശങ്കരക്കുറുപ്പു് | 1 | 0 | 0 |
| 13. | കാമുകൻെറ കത്തു് | പി. കേശവദേവു് | 0 | 10 | 0 |
| 14. | കൃപാവൃഷ്ടി | മേക്കൊല്ല | 0 | 12 | 0 |
| 15. | ഉദയതാരം | പി. കെ. ബി. നായർ | 0 | 8 | 0 |
| 16. | മറവിൽ | കെ. എസ്സ്. ഭാസ്കരൻ | 1 | 0 | 0 |
| 17. | ബിരുദധാരി | കെ. കൃഷ്ണൻകുട്ടി | | | |
| 18. | മേഖലകൾക്കിടയിൽ | തത്തമത്തു് കെ. രാമകൃഷ്ണൻ | 0 | 12 | 0 |
| 19. | അയിഷ | മുണ്ടശ്ശേരി, വി. ഗോപാലനാശാൻ | 0 | 12 | 0 |
| 20. | തടവുചാടൽ | പി. ചന്ദ്രശേഖരൻ. | 0 | 8 | 0 |

ഗവ: ഗസററ്

ഗവ. ഗസററ് ഗ്രാൻറു കിട്ടിയ വായനശാലകൾക്കു സൗജന്യനിരക്കായ 9 രൂപായ്ക്കു കിട്ടുന്നതാണു്. ഗസററു് ജനുവരിമുതൽ വരുത്താൻ ഉദ്ദേശിക്കുന്നവർ വരിസംഖ്യ ഡിസംബർ 15-നോ അതിനു മുമ്പോ ഗവമെൻറ് പ്രസ്സ് സൂപ്രണ്ടാഫീസിൽ അടയ്ക്കേണ്ടതാണു്.

വരിസംഖ്യ നേരിട്ടോ പോസ്റ്റൽ ഓർഡറായോ മണിഓർഡറായോ ട്രഷറി ചെല്ലാൻ മുഖേനയോ അയക്കാം.

L. No. 592. 20-7-48 Reg. No. T.183.

## തിരു-കൊച്ചി ഗ്രന്ഥശാലാസംഘം ഭരണസമിതി

പ്രസിഡൻറ്: ശ്രീ. പറവൂർ ററി. കെ. നാരായണപിള്ള ബി. എ., ബി. എൽ.

വൈസ് പ്രസിഡൻറ്മാർ: 1. ശ്രീ. സി. നാരായണപിള്ള ബി. എ. ബി. എൽ; എം. എൽ. എ.

2. ശ്രീ. കെ. എം. അഗസ്റ്റിൻ ബി. എ. ബി. കോം.

ശ്രീ. പി. എൻ. പണിക്കർ (ജനറൽ സെക്രട്ടറി)

,, എൻ. കേശവപിള്ള (ട്രഷറർ)

,, എൻ. അഗസ്ത്യലിംഗംപിള്ള

,, ജെ. കേശവൻ

,, എ. പി. ഉദയഭാനു ബി. എ. ബി. എൽ; എം. എൽ. എ.

,, പലകശ്ശേരി പി. രാഘവൻ ബി. എ. ബി. എൽ. (പ്ര. സ: അംഗം)

,, നീലവന ആർ. മാധവൻനായർ (പ്ര. സ: അംഗം)

,, എ. ആർ. സുലൈമാൻ സേട്ട്

,, എൻ. ഗോപാലപിള്ള എം. എ.

ശ്രീ. എം. തോമസ് എം. എ. എൽ. ററി. (ആണററി ജോയിൻറ് സെക്രട്ടറി)

,, സി. കെ. മാണി ബി. എ. ബി. എൽ

,, എൻ. പി. റജിസ് ബി. എ. ബി. എൽ; എം. എൽ. എ. (പ്ര. സ: അംഗം)

റവ. J W. റസ്സാലം

ശ്രീ. കെ. പൊന്നുകുട്ടൻ എം. എൽ. എ; (ഡെപ്യൂട്ടി സ്പീക്കർ)

,, എം. കെ. മേനോൻ എം. എൽ. എ.

,, K W മർശിയരമാരാർ ബി. എ. എൽ. എൽ. ബി; എം. എൽ. എ.

,, ററി. ജെ. ജോർജ്ജ് എം. എ.

ഡാ. പി. കെ. നാരായണപിള്ള എം. എ. പിഎച്ച്. ഡി.



# ഗ്രന്ഥലോകം

മാസികയ്ക്കുള്ള ലേഖനങ്ങളും, അഭിപ്രായത്തിനുള്ള ഗ്രന്ഥങ്ങളും (രണ്ടു പ്രതികളും), മണിയാർഡറുകളും, അപേക്ഷകളും, മററ എഴുത്തുകളും മാനേജർ, തിരു-കൊച്ചി ഗ്രന്ഥശാലാസംഘം ആഫീസ്, തിരുവനന്തപുരം, എന്ന മേൽവിലാസത്തിൽ അയയ്ക്കണം.

മാനേജർ.

Printed and Published by P. N. Panikkar for the Travancore-Cochin Granthasala Samgham at the Prakash Printing & Publishing House, Statue Junction, Trivandrum